# ഈരാസേമ

അഥവാ

# തേൻ ചുണ്ടുകൾ

## ബ്രസീലിന്റെ പുരാവൃത്തം

ജോസേ മാർചിനിയാനോ ഡി
ആലെൻകാർ

വിവർത്തനം

കെ.ജി. ശശി

# ഈരാസേമ

അഥവാ

# തേൻ ചുണ്ടുകൾ

ബ്രസീലിന്റെ പുരാവൃത്തം

**ജോസേ മാർചിനിയാനോ ഡി ആലെൻകാർ**

വിവർത്തനം

**കെ.ജി.ശശി**

## ചരിത്ര പ്രതിപാദ്യം

ആദിവാസികളുടെ ഈ പുരാവൃത്തം അതുവരെ അജ്ഞാതവും അപരാജിതവുമായിരുന്ന ബ്രസീലിന്റെ ഒരുത്തര പ്രവിശ്യയായ സിയേരായിലാണ് നടന്നത്.

1603ൽ അപ്പോളേക്കും പോർത്തുഗീസുകാരുടെ കൈവശമായിക്കഴിഞ്ഞിരുന്ന മറ്റൊരുത്തര പ്രവിശ്യയായ പാരൈബായിലെ 80 കുടിയേറ്റക്കാരുടേയും 800 അമേരിക്കക്കാരുടേയും അധിപതിയായ പെരോ കോയ്ല്യോ എന്ന മാന്യൻ സിയേരായിലെ ജഗ്വാരീബി നദീമുഖത്തെത്തിച്ചേർന്നു. അയാളവിടെ സിയേരായിലെ ആദ്യ അധിവാസകേന്ദ്രം സ്ഥാപിച്ച് അതിനു നോവാ ലിസ്ബോവ എന്നു പേർ വിളിച്ചു.

അയാൾക്കുള്ള പോഷക സൈന്യങ്ങളുമായി ജുവൌ സോറോമേഞ്ഞോ എന്നൊരാൾ അയയ്ക്കപ്പെടുകയും ആ പര്യടനത്തിനു ചെലവാകുന്നതെല്ലാം തടവുകാരേയും അടിമകളേയും പിടികൂടി ഈടാക്കാൻ അധികാരപ്പെടുത്തപ്പെടുകയും ചെയ്തതോടെ പെരോ കോയ്ല്യോയുടെ സഖാക്കളെല്ലാം അയാളെ ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞു. പോർത്തുഗീസുകാരോട് സൌഹാർദ്ദത്തിൽ വർത്തിച്ചിരുന്ന ജഗ്വാരീബി നദിക്കരയിലെ ഇന്ത്യക്കാരെ പോലും സോറോമേഞ്ഞോ മാനിച്ചില്ല.

വളർന്നു വരികയായിരുന്ന അധിവാസകേന്ദ്രത്തിന്റെ പതനത്തിനു അതു വഴിവച്ചു. തദ്ദേശീയർ അത്തരം ദുഷ് പ്രഭുത്വത്തിനു വഴങ്ങിയില്ല. പെരോ കോയ്ല്യോയ്ക്കു അയാളുടെ ഭാര്യക്കും കൊച്ചുകുട്ടികൾക്കുമൊപ്പം കരയിലൂടെ തന്റെ പ്രവിശ്യയിലേക്കു ഒളിച്ചോടിപ്പോകേണ്ടിവന്നു.

പോർത്തുഗീസുകാരുടെ കൈവശമായ മറ്റൊരു പ്രവിശ്യയായ ഉത്തരമഹാനദി എന്നർത്ഥമുള്ള റിയോ ഗ്രാൻജി ദോ നോർചേയിൽ നിന്നുള്ള യുവാവായ മാർചിം സൊവാരസ് മൊറേനോ ആദ്യപര്യടനത്തിലുൾപ്പെട്ടിരുന്നു. കടലോരത്തെ ഇന്ത്യക്കാരുടെ മൂപ്പന്മാരായ ജാകൌനയോടും അയാളുടെ സഹോദരൻ പോചിയോടും അവൻ സുഹൃദ്ബന്ധം സ്ഥാപിച്ചു. ദോം ജിയാഗോ മെനേസിസിന്റെ കല്പന പ്രകാരം 1608ൽ അവൻ ഒരു കോളനി സ്ഥാപിക്കാൻ തിരികെയെത്തുകയും 1611ൽ കോട്ടകെട്ടി ബലപ്പെടുത്തിയ നോസ്സ സെന്യോറ ദോ അമ്പാരോ അഥവാ നമ്മുടെ നിത്യസഹായമാതാവ് എന്ന ഒരിടം സ്ഥാപിക്കുകയും ചെയ്തു.

തീരദേശമാകെ അക്കാലം ഉപദ്രവം വിതച്ച ഫ്രഞ്ചുകാരിൽ നിന്നും കാനനോൾപ്രദേശങ്ങളിലെ അമേരിക്കക്കാരിൽ നിന്നുമുള്ള സംരക്ഷണത്തിനായി ഞാറക്കൊക്കിൻകൂടാംനദി എന്നർത്ഥമുള്ള ആക്കരകുവിന്റെ അതിർത്തികളിൽ താമസിച്ചിരുന്ന ജാകൌന തന്റെ ഗോത്രവുമായി നദിക്കരയിൽ സ്ഥിരവാസമാക്കി.

പോചി കാലക്രമത്തിൽ അന്തോണിയോ ഫിലിപി കമാരോ എന്ന പേരിൽ ജ്ഞാനസ്നാനം സ്വീകരിച്ച് ക്രിസ്ത്യാനിയായി. ഡച്ചുകാർ തീരം ആക്രമിച്ചപ്പോൾ അയാൾ സ്വമേധയാ അതിപ്രശസ്തസേവനം നൽകുകയും പോർത്തുഗീസു സർക്കാർ അതിനു വലിയ പ്രതിഫലം നൽകുകയും ചെയ്തു.

മാർചിം സൊവാരസ് മൊറേനോ ഒരു സൈന്യാദ്ധ്യക്ഷനാകുകയും ഹോളണ്ടിന്റെ ആക്രമണത്തിൽ നിന്നും ബ്രസീലിനെ സ്വതന്ത്രമാക്കിയ പോർത്തുഗീസ് ധീരനേതാക്കളിൽ ഒരാളായിത്തീരുകയും ചെയ്തു. നല്ലവനും ധീരനുമായ ഒരു മനുഷ്യനെന്നനിലയിലും ജഗ്വാരീബി നദീമുഖത്തെ കോയ്സ്റ്റോയുടെ ആദ്യ അധിവാസകേന്ദ്രം പരാജയമാണെന്നു തെളിഞ്ഞതിനാൽ അതിന്റെ യഥാർത്ഥ സ്ഥാപകനായും സിയേരാ അദ്ദേഹത്തിന്റെ സ്മരണയെ ആദരിക്കേണ്ടതുണ്ട്.

പാർണൈബയ്ക്കും ജഗ്വാരീബി അഥവാ റിയോ ഗ്രാൻജിക്കുമിടയിലെ തീരങ്ങളിൽ അധിവസിച്ചിരുന്ന ഒരു ആദിമഗോത്രമായിരുന്നു പീചിഗ്വാരർ എന്ന എന്റെ വിശദീകരണത്താൽ വായനക്കാർക്കു ഈ കഥ നന്നായി മനസ്സിലാക്കാനാകുന്നതാണ്.

അവരുടെ മൂപ്പന്മാരായിരുന്ന സഹോദരർ ജാകൌനയും പോചിയും (പിന്നീട് കമാരൌ അഥവാ കൊഞ്ച്) പോർത്തുഗീസുകാരുടെ ഉറച്ച സഖ്യകക്ഷികളായിരുന്നു. പിയാവി പ്രവിശ്യ വരേക്കുമുള്ള കാനനോൾപ്രദേശവും ഈബ്യപബ മലനിരകളും കൈവശം വച്ചിരുന്ന മറ്റൊരു ഗോത്രമായ തബജാരരുമായി പീചിഗ്വാരർ യുദ്ധത്തിലായിരുന്നു.

ഈ കാനനോൾപ്രദേശ ജനതകളുടെ മൂപ്പന്മാരും രണ്ടുപേരായിരുന്നു. ആദ്യത്തെയാളായ ഈരാപൂവത്തിന്റെ പേരു പോർത്തുഗീസിൽ മേൽ റെദേന്ദോ അഥവാ അക്കാലത്തെ വന്യവും ഉപദ്രവകാരിയുമായ തേനീച്ചയുടെ പേരായ “തേനുണ്ട” എന്നായിരുന്നു. ഈ പ്രശസ്തനും രക്തദാഹിയുമായ മൂപ്പൻ സിയേരാ ഭരിച്ചെങ്കിലും, ഗ്രാവോ ദെയാബോ അഥവാ പെരുഞ്ചെകുത്താൻ ആയിരുന്നു പിയാവിയിലെ തബജാരരുടെ നേതാവ്. രണ്ടുപേരും പോർത്തുഗീസുകാരുടെ കടുത്ത ശത്രുക്കളും മറ്റൊരു പ്രവിശ്യയായ മാരഞ്ഞാവോയിലെ ഫ്രഞ്ചുകാരുമായി സഖ്യത്തിലേർപ്പെട്ടവരുമായിരുന്നു. ഫ്രഞ്ചുകാർ ഈബ്യപബയിലെ പർവ്വതനിരവരേക്കുമുള്ള ഭൂമിയിൽ നുഴഞ്ഞുകയറി അതെല്ലാം കൈവശമാക്കിക്കഴിഞ്ഞിരുന്നു.

## അദ്ധ്യായം 1

കാർണൌബ പനയോലകളിലിരുന്ന് ജാന്ദയ്യക്കിളികൾ പാടുന്ന എന്റെ സ്വദേശത്തിലെ വന്യഹരിതാഴികൾ!

കൊക്കോവൃക്ഷങ്ങൾ തണൽ തരുന്ന മഞ്ഞണിഞ്ഞ തീരങ്ങളോടുചേർന്നു നീണ്ടുകിടക്കുന്ന ഹരിതാഴികൾ കിഴക്കൻ വെയിലിൽ ദ്രവമരതകം പോലെ തിളങ്ങുന്നു!

നിശ്ചലമാക, ഹരിതാഴികളേ! എന്നിട്ട് സാഹസികമായ ആ ചെറുപായ്ക്കപ്പൽ നിന്റെ ജലപ്പരപ്പിലൂടെ മൃദുവായി തെന്നിപ്പോകാൻ എടുത്തുചാട്ടക്കാരായ തിരകളെ പതുക്കെ നിരപ്പാക്കുക.

പുത്തൻ നാട്ടുകാറ്റിനെതിരെ വിസ്തൃതമായ പായ് കെട്ടി സിയേരാ തീരത്തുനിന്നും അതിവേഗമോടിപ്പോകുന്ന സുധീരമായ ആ ജംഗാദകെട്ടുവള്ളം എങ്ങോട്ടാണു പോകുന്നത്?

കടലിന്നേകാന്തതകളിൽ തൻ നാട്ടുപാറകൾ തേടിപ്പോകും വെള്ളമീൻകൊത്തി പക്ഷിയെപ്പോലെ അതെങ്ങോട്ടാണു പോകുന്നത്?

തുറന്ന കടലിന്നുള്ളിലേക്ക് അതിവേഗം പാറിപ്പോകുന്ന അതിലെ പൊട്ടുവീണ പലകയിലിരുന്ന് മൂന്നു ജീവികൾ ശ്വാസമെടുക്കുന്നുണ്ട്.

തന്റെ സിരകൾക്ക് അമേരിക്കൻ രക്തം നിറം കൊടുക്കുന്നില്ലെന്നു വെളുത്ത തൊലി സാക്ഷ്യപ്പെടുത്തുന്ന ഒരു യുവയോദ്ധാവ്; പിന്നെ ഒരു ശിശുവും വലിയൊരു നായും; കാനനത്തിന്റെ കളിത്തൊട്ടിലിൽ ആദ്യവെട്ടം കണ്ട അവരിരുവരും സോദരരെപ്പോലെ വിനോദിക്കുന്ന ഒരേമണ്ണിന്റെ മക്കൾ.

തീരത്തുനിന്നുമുള്ള ഇടവിട്ട നിശ്വാസങ്ങൾ ഉയരുന്ന അലമാലകൾക്കും മേലേയുയരുന്ന ഒരു പ്രതിധ്വനി പറത്തിക്കൊണ്ടുവരുന്നത് ശബ്ദമാർജ്ജിക്കുന്നു -

"ഈരാസേമ!"

പായ്മരത്തിൽ ചാരിയിരിക്കുന്ന യുവയോദ്ധാവ് തണലാർന്ന തീരത്തിന്റെ ക്ഷണിക രൂപരേഖയിലുറപ്പിച്ചിരുന്ന തന്റെ നേത്രങ്ങളുയർത്തുന്നു. ഇടയ്ക്കിടെ അവന്റെ കാഴ്ച മങ്ങുന്നു. ഒരു നീർമിഴിത്തുള്ളി അവന്റെ നിർഭാഗ്യത്തിന്റെ സഹചാരികളായ ഉല്ലാസമാർന്ന ആ രണ്ടു നിഷ്കളങ്കരിരിക്കുന്ന ജീരാവോമരപ്പലകയിൽ വീഴുന്നു.

അത്തരം നിമിഷങ്ങളിൽ ആത്മാവു പറന്നു വന്ന് അവന്റെ ചുണ്ടുകളിൽ കയ്ക്കുന്ന പുഞ്ചിരിയാകുന്നു.

ആ ഭ്രഷ്ടഭൂമിയിൽ അവനെന്താണ് അവശേഷിപ്പിച്ചിരുന്നത്?

പനന്തോട്ടങ്ങളിൽ മന്ദമാരുതൻ മർമ്മരം പൊഴിച്ചപ്പോൾ, ആകാശത്തിലൂടെ ഒഴുകിയിറങ്ങിയ ചന്ദ്രൻ മരമില്ലാപുൽത്തകിടികൾക്കു വെള്ളിചാർത്തിയപ്പോൾ, രാവിന്റെ പ്രശാന്തതയിൽ, ഞാൻ ജനിച്ച സുന്ദരസമതലഭൂവിൽ വസിക്കുന്നവർ എനിക്കു പറഞ്ഞുതന്ന കഥയാണിത്.

കാറ്റ് ഉന്മേഷമേകുന്നു.

വൻതിരകൾക്കുമേൽ പത മറിയുന്നു. തിരകളിൽ കുതിച്ചുപായുന്ന പായ്ക്കപ്പലുകൾ ചക്രവാളത്തിൽ അപ്രത്യക്ഷമാകുന്നു. ജലനിരപ്പിലെ തുരുത്തുകൾ വിശാലമായി വാതുറന്നുവച്ചിരിക്കുന്നു. ആഴങ്ങൾക്കു മുകളിൽ ഇരുണ്ട ചിറകുകൾ വിരിക്കുന്ന കഴുകനെപ്പോലെ കൊടുങ്കാറ്റ് ഉരുണ്ടുകൂടുന്നു.

തടിച്ച കെട്ടുവള്ളമേ, തിളയ്ക്കുന്ന വൻതിരകൾക്കു നടുവിൽ ദൈവം നിന്നെ കാക്കട്ടെ! ഏതെങ്കിലും സൌഹൃദമാർന്ന കടലിടുക്കിലേക്കു ദൈവം നിന്നെ നയിക്കട്ടെ! മന്ദമാരുതൻ നിന്നിലടിക്കട്ടെ, ശാന്തമായ ചുവന്നകടലുകൾ നിനക്കായി പാൽനിരപ്പുപോലാകട്ടെ!

എങ്കിലും കാറ്റുകളുടെ കാരുണ്യത്താൽ നീയങ്ങനെ സഞ്ചരിക്കുമ്പോളും, സുമനസ്സായ കെട്ടുവള്ളമേ, നിന്നെയനുഗമിക്കുന്ന കാമനകളിലല്പം തിരികെയാ വെള്ളമണൽത്തീരത്തിലേക്കൊഴുക്കു. തിരിച്ചെത്തുന്ന മണ്ണിൽനിന്ന് അവയൊരിക്കലും വിട്ടുപോകാതെയുമിരിക്കട്ടെ.

## അദ്ധ്യായം 2

ചക്രവാളത്തെ നീലലോഹിതമാക്കുന്ന സേഹമലമടക്കുകളിൽനിന്നും ഏറെയേറെയകലെയാണ് ഈരാസേമ ജനിച്ചത്.

പനപോലെയുള്ള നിതംബത്തിനു കീഴെ നീണ്ടുകിടക്കുന്ന മുടിയും തേൻചുണ്ടുകളുമുള്ള കന്യക ഈരാസേമ ഗ്രൌണപ്പക്ഷിയുടെ ചിറകിന്റെ ആകൃതിയിലുള്ള അലതാങ്ങിയായിരുന്നു.

ജാതിയീച്ചയുടെ തേൻകൂടിനു അവളുടെ പുഞ്ചിരിയുടെ മധുരമുണ്ടായിരുന്നില്ല. അവളുടെ ശ്വാസം വനവാനിലയുടെ സുഗന്ധനിശ്വാസത്തെയും അതിശയിച്ചു.

കാട്ടുമാൻപേടയേക്കാൾ ചടുലയായി ഇപ്പുവിലെ വനസമതലങ്ങളിലൂടെയാ കൃഷ്ണകന്യക സ്വതന്ത്രയായി വിഹരിച്ചു. അവിടെയാണു മഹത്തായ തബജാരദേശത്തിന്റെ ഭാഗമായ അവരുടെ യുദ്ധസജ്ജഗോത്രം കൂടാരമടിച്ചിരുന്നത്. പുതുമഴ മണ്ണിനെയണിയിച്ച നേർത്ത ഹരിതകഞ്ചുകഭ്രവിലവളുടെ നഗ്നമൃദുലപാദങ്ങൾ അമരുമായിരുന്നില്ല.

ഒരുനാൾ മദ്ധ്യാഹ്നസൂര്യൻ ഉച്ചിയിലെത്തിയപ്പോൾ കാട്ടുതുറസ്സുകളിലൊന്നിലവൾ വിശ്രമിക്കാനിരുന്നു. നിശയിലെ ഹിമകണങ്ങളേക്കാൾ ഉന്മേഷമേകുന്ന ഓയ്ടിസീക്കാമരത്തണൽ ഉടലാകെ നനച്ച അവളുടെ മുടിയിൽ കാട്ടുവേലമരക്കൈകൾ പുഷ്പവൃഷ്ടി നടത്തി. പച്ചിലപ്പടർപ്പിലൊളിച്ചിരുന്ന കിളികൾ അവയുടെ ഏറ്റവും മികച്ച മധുരഗീതങ്ങൾ അവൾക്കായാലപിച്ചു.

ഈരാസേമ വൃക്ഷസ്നാനം നിറുത്തി. ക്ഷീണമകറ്റുന്ന മഞ്ഞുതുള്ളിയേറ്റുതിളങ്ങുന്ന മധുരമംഗാബാപ്പഴത്തിന്മേലെന്ന പോലെ ജലം അവളിലാകെ മുത്തുമണികളായി നിന്നു. വിശ്രമിക്കവേ തന്നെ അവൾ ഗാറാവെള്ളഞാറയുടെ തൂവൽ കെട്ടിയ അമ്പുകൾ നിറയ്ക്കുകയും തൊട്ടടുത്ത മരക്കൊമ്പിൽ ചേക്കേറിയ കാട്ടുസബിയക്കിളിയുടെ ആനന്ദഗീതത്തിനൊപ്പം ചേരുകയും ചെയ്തു.

അവളുടെ കൂട്ടുകാരിയും സഹചാരിയുമായ സുന്ദരിയായ ആരത്തത്ത അവൾക്കടുത്തു കളിക്കുന്നു. ഇപ്പോൾ ശാഖകളിലേറുന്ന തത്ത അവളെ പേരുചൊല്ലി വിളിക്കുന്നു; എന്നിട്ടവൾ തഴെയിറങ്ങി വനകന്യക സുഗന്ധദ്രവ്യങ്ങളും പുൽത്തുണി നെയ്യുന്ന ക്രൌതക്കൈതനൂലുകളും ജൂസ്സാരമുള്ളുസൂചികളും പരുത്തിക്കു നിറം കൊടുക്കുന്ന ചായങ്ങളും വച്ച വർണ്ണവക്കോൽപ്പുൽക്കൂട കുലുക്കിനോക്കുന്നു. ഉച്ചവിശ്രമത്തിന്റെ മൃദുലയത്തെ സംശയാസ്പദമായ ഒരു ശബ്ദം ഉല്ലംഘിക്കുന്നു. ഒരു സൂര്യനും

കണ്ണഞ്ചിപ്പിക്കാനാകാത്ത തന്റെ കണ്ണുകളുയർത്തി ഈരാസേമ കണ്ട കാഴ്ച കുഴയ്ക്കുന്നതായിരുന്നു.

അവൾക്കു മുമ്പിൽ എല്ലാം മറന്ന് അവളെ ഉറ്റുനോക്കി ഒരപരിചിത യോദ്ധാവ് നിൽക്കുന്നു; അവനൊരു യോദ്ധാവായിരിക്കുകയും വനത്തിലെ ഏതോ ദുരാത്മാവല്ലാതിരിക്കുകയും ചെയ്താൽ മാത്രം. അവന്റെ മുഖം കടലിന്നതിരിടുന്ന മണൽപ്പരപ്പുപോലെ വെളുത്തത്, അവന്റെ കണ്ണുകൾ അഗാധതപോലെ ശോകനീലം. അവൻ അപരിചിതായുധങ്ങൾ ധരിച്ചിരിക്കുന്നു, അപരിചിത വസ്ത്രങ്ങളും.

ഈരാസേമയുടെ കണ്ണിമപോലെ വേഗത്തിലായിരുന്നു അവളുടെ പ്രവൃത്തിയും. വില്ലിൽനിന്നൊരമ്പ് പാഞ്ഞുപോയി; അപരിചിതന്റെ മുഖത്തുനിന്നും ചോരത്തുള്ളികളും ഒഴുകിയിറങ്ങി.

ആദ്യ ആവേഗത്തിൽ അവന്റെ ചുണയുള്ള കൈകൾ വാൾപ്പിടി തേടിപ്പോയെങ്കിലും ഇപ്പോളവൻ പുഞ്ചിരിച്ചു.

സ്ത്രൈണകോമളതയുടേയും സ്നേഹത്തിന്റേയും പ്രതീകമായിരുന്ന അവന്റെ അമ്മയുടെ മതത്തിൽ വളർത്തപ്പെട്ടവനായിരുന്നു യുവയോദ്ധാവ്. ശരീരത്തിന്റെ മുറിവിലധികം അവനു ആത്മാവിലാണു വേദനിച്ചത്.

അവന്റെ കണ്ണിലും മുഖം മുഴുവനും എന്തു ഭാവങ്ങളാണുണ്ടായിരുന്നതെന്നാർക്കറിയാം? പക്ഷേ അത് കന്യകയെ അവളുടെ വില്ലും ഉയിരസബ എന്ന ആവനാഴിയും വലിച്ചെറിഞ്ഞ് അവൾ കാരണമുണ്ടായ വേദനയിൽ വേദനിച്ച് യോദ്ധാവിനരികിലേക്കോടിച്ചു. ധൃതമെയ്യുകൈ തന്നെ അതിലുമതിവേഗം സൌമ്യമായി ഇറ്റുവീഴുന്നൊഴുക്കിനെ ഉറച്ചുനിറുത്തി.

പിന്നെ ഈരാസേമ ആ മാരകബാണമൊടിച്ചു അപരിചിതനു അതിന്റെ കോൽ കൊടുത്തു കൂർത്തമുന കൈവശം വച്ചു.

യോദ്ധാവു പറഞ്ഞു:-

“നീ ഞാനുമൊത്ത് സമാധാനത്തിന്റെ അമ്പൊടിക്കുകയാണോ?”

“ഈരാസേമയുടെ സോദരരുടെ ഭാഷ വെളുത്തയോദ്ധാവിനെ ആരാണു പഠിപ്പിച്ചത്? അവനേപ്പോലെ മറ്റൊരു യോദ്ധാവിനെ ഒരിക്കലും കണ്ടിട്ടില്ലാത്ത ഈ കാനനങ്ങളിലേക്ക് അവനെങ്ങനെ വന്നെത്തി?”

“കാനനപുത്രീ, വിദൂരത്തുനിന്നാണു ഞാൻ വരുന്നത്, നിന്റെ സോദരർ ഒരിക്കൽ കൈവശം വച്ചതും ഇപ്പോൾ ഞങ്ങൾ വസിക്കുന്നതുമായ മണ്ണിൽ നിന്ന്.”

“ഗ്രാമങ്ങളുടെ പ്രഭുക്കളായ തബജാരരുടെ മരമില്ലാപ്പുൽമേട്ടുകളിലേക്കും ഈരാസേമയുടെ അപ്പായായ ആരാകേമിന്റെ കൂടാരത്തിലേക്കും അപരിചിതനു സ്വാഗതമായിരിക്കട്ടെ.”

## അദ്ധ്യായം 3

വനപഥങ്ങളിലൂടെ അപരിചിതൻ കന്യകയെ പിന്തുടർന്നു.

പർവ്വതശൃംഗത്തിൽ സൂര്യന്റെ അവസാന വെട്ടവും വീണുകഴിയുകയും വനാഗാധതകളിൽ നിന്നു ആമപ്രാവ് ആദ്യവിലാപത്തിലൂടെ സല്ലപിക്കുകയും ചെയ്തപ്പോൾ മഹത്തായ താബാഗ്രാമസമതലം അവർക്കു കീഴെ ദൃശ്യമായി. അകലെ ഒരു പാറയിൽ നിന്നു തൂങ്ങിക്കിടക്കുന്ന പോലെ ഉന്നതമായ ഒരു ജോവാസൈറോമരത്തണലിൽ മാന്ത്രികന്റെ കൂടാരം.

വാതിൽക്കലിട്ട കാർണൌബ പനമ്പായയിലിരുന്നു പുകവലിക്കുന്ന പഴവൻ തുപ്പൻദേവന്റെ വിശുദ്ധചടങ്ങുകളെക്കുറിച്ചു മനനം ചെയ്യുകയായിരുന്നു. മാരുതന്റെ മന്ദശ്വാസത്തിലയാളുടെ കമ്പിളിക്കൂട്ടം പോലെ നീണ്ടുനേർത്ത വെള്ളമുടി പാറിപ്പറന്നു. പ്രതിമ പോലിരുന്ന അയാളുടെ കുഴിഞ്ഞു പൊള്ളയായ കണ്ണുകളിലും അഗാധമായ ചുളിവുകളിലും മാത്രം ജീവൻ പ്രത്യക്ഷമായിരുന്നു.

മുന്നിലെ താഴ്വരയിലേക്കു നീണ്ട നിഴൽ വീഴ്ത്തുന്ന കനത്ത പച്ചിലച്ചാർത്താർന്ന ഏകാന്തവൃക്ഷത്തിനരികിലേക്കു നടക്കുകയാണെന്നയാൾ കരുതിയ രണ്ടു രൂപങ്ങൾ മാന്ത്രികന്റെ കണ്ണിൽ പെട്ടുകഴിഞ്ഞിരുന്നു.

വനത്തിനഗാധതമസ്സിലേക്കു യാത്രികർ പ്രവേശിച്ചപ്പോൾ, വ്യാഘ്രസമം അന്ധകാരം കാണാനുണ്ടാക്കിയ അയാളുടെ കണ്ണുകൾ ഈരാസേമയെ തിരിച്ചറിയുകയും അവളെ പിന്തുടരുന്ന വിദൂരദേശത്തിലെ അപരിചിതവർഗ്ഗത്തിലെ യുവയോദ്ധാവിനെ കാണുകയും ചെയ്തു.

വിദൂരതീരങ്ങൾ മുതൽ മെയാരിം പുഴമ്പള്ളങ്ങൾ വരെ നിന്നു വരുന്ന കൊടുങ്കാറ്ററിയിക്കും മേഘപ്പൂക്കളുടെ വർണ്ണമാർന്ന യോദ്ധാക്കളുടെ പുതിയൊരു വർഗ്ഗത്താൽ ഈബ്യപബയ്ക്കപ്പുറത്തെ തബജാരഗോത്രങ്ങൾ നിറഞ്ഞിരിക്കുകയാണ്. തന്റെ തനതുമണ്ണിൽ പാദമൂന്നിയ ഇയാളും ആ യോദ്ധാക്കളിലൊരാളാണെന്നു കിഴവൻ കരുതി.

ശാന്തനായി അയാൾ കാത്തിരുന്നു.

കന്യക മുന്നോട്ടുകയറി അപരിചിതനെ ചൂണ്ടി പറഞ്ഞു:-

“അദ്ദേഹം വന്നു, അപ്പാ.”

“അദ്ദേഹം വന്നതു നന്നായി. തുപ്പൻ ആരാകേമിന്റെ കൂടാരത്തിലേക്കു തന്റെ അതിഥിയെ അയച്ചിരിക്കുകയാണ്.”

അതും പറഞ്ഞ് മാന്ത്രികൻ പുകവലിക്കുഴൽ അപരിചിതനു കൈമാറിയതോടെ ഇരുവരും കൂടാരത്തിനകത്തേക്കു പ്രവേശിച്ചു.

വസതിയുടെ നടുവിൽ തൂക്കിയിട്ടിരുന്ന പ്രധാനമഞ്ചത്തിൽ യുവാവ് ഉപവിഷ്ടനായി.

ഈരാസേമ ആതിഥ്യദീപം തെളിയിച്ച് വിശപ്പും ദാഹവും ശമിപ്പിക്കാനുള്ള ആഹാരവുമായെത്തി. അവൾ വേട്ടയിറച്ചിയും കിഴങ്ങുമാവുകലക്കിയ വെള്ളവും കാട്ടുപഴങ്ങളും തേൻകൂടുകളും കശുമാങ്ങച്ചാരായവും കൈതച്ചക്കയുമാണ് കൊണ്ടുവന്നത്.

കന്യക പിന്നെ അടുത്തുള്ള തെളിവെള്ളമൊഴുകുന്ന അരുവിയിൽ നിന്നും മണ്ണുകൊണ്ടുള്ള ഇഗസാബ പാത്രം നിറയെ അപരിചിതനു കയ്യും മുഖവും കഴുകാനുള്ള വെള്ളവുമായെത്തി. യോദ്ധാവു ഭുജിച്ചശേഷം ആരാദ്ധ്യനായ മാന്ത്രികൻ പുകക്കുഴൽ കെടുത്തി ആദ്യമായി കുശലപ്രശ്നം നടത്തി.

“വന്നുവല്ലേ?”

“ഞാൻ വന്നു,” അപരിചിതൻ പ്രതിവചിച്ചു.

“വന്നതു നന്നായി.  അതിഥി ആരാകേമിന്റെ കുടാരത്തിൽ യജമാനനാണ്. അദ്ദേഹത്തെ സംരക്ഷിക്കാൻ ആയിരം തബജാരയോദ്ധാക്കളും പരിചരിക്കാൻ അസംഖ്യം യുവതികളുമുണ്ട്. അദ്ദേഹം കല്പിക്കുമ്പോൾ സകലരും അദ്ദേഹത്തെ അനുസരിക്കും.”

“മാന്ത്രികാ, അങ്ങയുടെ ആതിഥ്യത്തിനു ഞാൻ നന്ദി പറയുന്നു. സൂര്യൻ ജനിച്ചാലുടൻ അങ്ങയുടെ കുടാരത്തിൽ നിന്നും, ഞാനലഞ്ഞ അങ്ങയുടെ പുൽമേട്ടുകളിൽ നിന്നും ഞാൻ പോകും, എങ്കിലും, അങ്ങു സുഹൃത്താക്കിയ ഈ യോദ്ധാവ് ആരാണെന്നങ്ങയോടു പറയാതെ ഞാൻ പോകുകയില്ല.”

“തുപ്പനെയാണ് മാന്ത്രികൻ ഉപാസിക്കുന്നത്. അവിടുന്നവന് ഒരു അതിഥിയെ അയച്ചു കൊടുത്തിരിക്കുന്നു, വീണ്ടും അദ്ദേഹത്തെ അവിടുന്ന് തിരിച്ചെടുക്കുകയും ചെയ്യും. ആരകേം അദ്ദേഹത്തിനായി ഇതുവരെ യാതൊന്നും ചെയ്തിട്ടില്ല. അദ്ദേഹം എവിടെ നിന്നു വരുന്നുവെന്നോ എങ്ങോട്ടു പോകുന്നുവെന്നോ അവൻ തിരക്കുകില്ല. അദ്ദേഹം ഉറങ്ങുമെങ്കിൽ അദ്ദേഹത്തിനുമേൽ മധുരസ്വപ്നങ്ങൾ ഇറങ്ങിവരട്ടെ; അദ്ദേഹം സംസാരിക്കുമെങ്കിൽ ആരകേം ശ്രദ്ധിക്കും.”

അപരിചിതൻ പറഞ്ഞു:-

“അങ്ങയുടെ രക്തത്തെ വെറുക്കുന്ന പീചിഗ്വാരർ വസിക്കുന്ന കടലിനരികെയുള്ള ജഗ്വാരീബി പള്ളങ്ങളിൽ അധിവാസകേന്ദ്രമുയർത്തിയ വെളുത്തയോദ്ധാക്കളിൽ പെട്ടവനാണു ഞാൻ. അങ്ങയുടെ ഭാഷയിൽ യോദ്ധാവിന്റെ മകൻ എന്നർത്ഥമുള്ള മാർചിം എന്നാണെന്റെ പേര്. അങ്ങയുടെ ദേശഭൂമികൾ ആദ്യമായി കണ്ട മഹാജനതയുടേതാണെന്റെ വർഗ്ഗം. ഇപ്പോളും തിരിച്ചുവിടപ്പെടുകയും തോൽപ്പിക്കപ്പെടുകയും ചെയ്യുന്ന എന്റെ സോദരർ കടൽമാർഗ്ഗം അവർ പുറപ്പെട്ട പാരൈബായുടെ  അതിരുകളിലേക്ക് തിരിച്ചുപോകുകയാണ്. എന്റെ നേതാവ് സകലരാലും ഉപേക്ഷിക്കപ്പെട്ട് അപോജിയുടെ വിദൂരമായ അതിരുകളിലേക്ക് പലായനം ചെയ്യുകയാണ്. അനേകരിൽ ഞാൻ മാത്രം അവശേഷിക്കുന്നു, കാരണം അക്കാരൌവിലെ പീചിഗ്വാരന്മാർക്കിടയിൽ ജാകൌനയുടെ സഹോദരനും ഞാനുമായി സൌഹൃദവൃക്ഷം

നട്ടവനുമായ ധീരനായ പോചിയുടെ കൂടാരത്തിലായിരുന്നു ഞാൻ. നായാട്ടുവഴികളിലൂടെ ഞങ്ങൾ പുറപ്പെട്ടിട്ട് മൂന്നു സൂര്യന്മാർ അസ്തമിച്ചുകഴിഞ്ഞിരിക്കുന്നു. സുഹൃത്തുക്കളെ കാണാതെ വഴി തെറ്റി തബജാരരുടെ പുൽമേട്ടുകളിൽ ഞാനങ്ങനെ അലയാനിടയായി."

"വനാന്ധകാരത്തിൽ വെള്ളമുഖമുള്ള യോദ്ധാവിന്റെ കണ്ണുകെട്ടിയത് കാനനത്തിലെ ഏതോ ദുരാത്മാവായിരിക്കണം." കിഴവൻ മറുപടി പറഞ്ഞു.

താഴ്വരയുടെ മറുപുറത്ത് ദുർന്നിമിത്തമായ കൌവാ ചിലച്ചു. രാവാഗതയായി.

## അദ്ധ്യായം 4

മരക്കച്ചിലമ്പു കുലുക്കി മാന്ത്രികൻ മുറി വിട്ടെങ്കിലും അപരിചിതൻ ഏകനായിരുന്നില്ല. ആരകോമിന്റെ അതിഥിയെ പരിചരിക്കാൻ വിളിച്ചു വരുത്തിയ യുവതികളും അദ്ദേഹത്തെ അനുസരിക്കാനെത്തിയ യോദ്ധാക്കളുമായി ഈരാസേമ തിരിച്ചെത്തി.

"വെള്ളയോദ്ധാവിന്റെ മഞ്ചത്തിലീരാത്രി ആനന്ദം ആന്ദോളനം ചെയ്യട്ടെ, ആദിത്യൻ അദ്ദേഹത്തിന്റെ കണ്ണുകൾക്ക് പ്രകാശവും ആത്മാവിനു ഉല്ലാസവുമേകട്ടെ."

അങ്ങനെ പറയവേ ഈരാസേമയുടെ ചുണ്ടു വിറക്കുകയും കണ്ണു നിറയുകയും ചെയ്തു.

"അപ്പോൾ നീയെന്നെ വിട്ടുപോകുകയാണോ?" മാർചിം ചോദിച്ചു.

"ഈ മഹത്തായ താബയിലെ ഏറ്റവും സുന്ദരിമാരായ കന്യകകൾ യോദ്ധാവിനൊപ്പം ഉണ്ടാകും."

"അവരെ മാന്ത്രികന്റെ അതിഥിക്കരികിലാനയിച്ചതിൽ ആരകോമിന്റെ പുത്രിക്ക് തെറ്റുപറ്റിയിരിക്കുന്നു."

"ഈരാസേമ അപരിചിതനെ സേവിക്കാനിരുന്നേക്കില്ല. അവളാണ് സുരേമയുടേയും സ്വപ്നനിഗൂഢതയുടേയും രഹസ്യം സൂക്ഷിക്കുന്നത്. മാന്ത്രികനുവേണ്ടി തുപ്പനുള്ള പാനീയം തയ്യാറാക്കുന്നത് അവളുടെ കൈകളാണ്."

മാർഗ്ഗവാസിയോദ്ധാവ് കൂടാരവും കടന്ന് ഇരുളിലലിഞ്ഞു.

രാവിൽ കൂട്ടിയ തീക്കുനകളാൽ പ്രകാശമാനമായ താഴ്വരയുടെ താഴെ ഗ്രാമം ഉറങ്ങിക്കിടന്നു. മരക്ക ചിലമ്പൊലി മുഴങ്ങിക്കേട്ടു. മന്ദം അലയടിക്കുന്ന കിരാതഗാനത്തിനൊപ്പം താളമിട്ടു വനവാസികൾ നൃത്തം ചെയ്തു. പ്രചോദിതനായ മാന്ത്രികൻ വിശുദ്ധ ത്രിപൂദ്യോ അനുഷ്ഠാനത്തിനു നേതൃത്വം നൽകുകയും തുപ്പന്റെ രഹസ്യങ്ങൾ വിശ്വാസികളോടു മൊഴിയുകയും ചെയ്തു. തബജാരദേശത്തിന്റെ മൂപ്പന്മാരിൽ മുഖ്യനായ ഈരാപൂവം പീചിഗ്വാര ശത്രുവിനെതിരെ ഉൾനാടൻഗോത്രങ്ങളെ നയിക്കാനായി ഈബ്യപബ സേഹയുടെ അത്യുന്നതങ്ങളിൽ നിന്നും ഇറങ്ങിവന്നിരുന്നു. താഴ്വരയിലെ യോദ്ധാക്കൾ മുഖ്യന്റെ ആഗമനവും ആസന്നമായ പോരാട്ടവും ആഘോഷിക്കുകയായിരുന്നു.

മാർഗ്ഗവാസിയുവാവ് ദൂരെനിന്ന് ആഘോഷത്തീയുടെ തിളക്കം കണ്ട് മേഘമറ്റ ആകാശത്തിന്റെ അഗാധനീലിമയും നോക്കി മുന്നോട്ടു നടന്നു. കാനനത്തിന്റെ താഴികക്കുടത്തിനു മേലെ തിളങ്ങുന്ന ധ്രുവനക്ഷത്രം നോക്കി ദിശയറിഞ്ഞ് ഉറച്ച കാൽവയ്പ്പുകളുമായി അക്കാരൌവിന്റെ പുത്തൻ പള്ളങ്ങളിലേക്കവൻ നടന്നു.

താഴ്വര കടന്ന് വനത്തിലേക്കു പ്രവേശിക്കുന്നതിനു മുമ്പായി ഈരാസേമയുടെ രൂപം അവനു മുന്നിൽ ഉയർന്നു വന്നു. മർമ്മരം കേൾപ്പിക്കാതെ ശിഖരങ്ങളിലൂടെ കടന്നു പോകുന്ന മൃദുസൂക്ഷ്മ മന്ദസമീരനെ പോലെ അവൾ അപരിചിതനെ പിന്തുടർന്നതായിരുന്നു.

"പുനരാഗമനത്തിന്റെ സമ്മാനം സ്വീകരിക്കാതെ അതിഥ്യത്തിന്റെ കൂടാരത്തിൽ നിന്നും എങ്ങോട്ടാണ് അപരിചിതൻ പോകുന്നത്? തബജാരരുടെ നാട്ടിൽ ആരാണ് വെള്ളമുഖമുള്ള യോദ്ധാവിനെ വേദനിപ്പിച്ചത്?" അവൾ മന്ത്രിച്ചു.

അവളുടെ പരാതിയിലെ നീതിയും സ്വന്തം കൃതഘ്നതയും മാർഗ്ഗവാസിക്കനുഭവപ്പെട്ടു.

"ആരകേമിന്റെ പുത്രീ, നിന്റെ അതിഥിയെ ആരും വേദനിപ്പിച്ചില്ല. തബജാരരുടെ പുൽമേടുകൾ ഉപേക്ഷിക്കാൻ സ്വന്തം സുഹൃത്തുക്കളെ കാണാനുള്ള ആഗ്രഹം മാത്രമാണ് അവനെ പ്രേരിപ്പിച്ചത്. പുനരാഗമനത്തിന്റെ സമ്മാനം സ്വീകരിച്ചിട്ടില്ലെങ്കിലും ഈരാസേമയുടെ ഓർമ്മകൾ അവൻ ഹൃദയത്തിൽ വഹിക്കുന്നു."

"ഈരാസേമയുടെ ഓർമ്മകൾ അപരിചിതൻ ഹൃദയത്തിൽ വഹിക്കുന്നുവെങ്കിൽ അവളവനെ പോകാനനുവദിക്കുകയില്ല. മഴവെള്ളം മതിവരുവോളം കുടിച്ച മണലിനെ മരുഭൂമിയിലെ കാറ്റിനുമിളക്കാനാകില്ല."

കന്യക നെടുവീർപ്പിട്ടു.

"വേട്ട കഴിഞ്ഞ് കൌബി തിരിച്ചെത്തും വരെ വെളുത്തയോദ്ധാവ് കാത്തിരിക്കണം. ഈരാസേമയുടെ ആങ്ങളയ്ക്കു കാട്ടൊച്ചകളിൽ ബോയ്സിനിംഗപ്പാമ്പിനെ തിരിച്ചറിയുന്ന ചെവിയും ഇരുളിൽ കാണുന്ന ഓയ്യിബോമൂങ്ങയുടെ കണ്ണുമുണ്ട്. ഞാറക്കൊക്കിൻ പുഴയുടെ പള്ളങ്ങൾ വരെ കൌബി അദ്ദേഹത്തിനു വഴികാട്ടും."

"ഈരാസേമയുടെ ആങ്ങള ആരകേമിന്റെ കൂടാരത്തിലെത്താൻ എത്ര സമയംകൂടി വേണം?"

"ഉദയസൂര്യൻ യോദ്ധാവായ കൌബിയെ ഇപ്പ സമതലങ്ങളിലെത്തിക്കും."

"ആരകേമിന്റെ പുത്രീ, നിന്റെ അതിഥി കാത്തിരിക്കാം. പക്ഷേ ഉദയസൂര്യൻ ഈരാസേമയുടെ ആങ്ങളയെ കൊണ്ടുവന്നില്ലെങ്കിൽ വെളുത്തയോദ്ധാവ് പീചിഗ്വാരരുടെ ഗ്രാമത്തിലേക്കു പുറപ്പെടും."

അങ്ങനെ മാർചിം മാന്ത്രികന്റെ കൂടാരത്തിൽ തിരിച്ചെത്തി.

ഈരാസേമ ബെൻസോയീം സുഗന്ധം പൂശിയ വെള്ളമഞ്ചം അതിഥിക്കു ശാന്തസുന്ദരമായ നിദ്രയേകി.

കാട്ടിന്റെ മൂളലുകൾക്കൊപ്പം ഇന്ത്യൻ കന്യകയുടെ താഴ്ന്നമൃദുഗാനവും മാർഗ്ഗവാസിയെ താരാട്ടുപാടിയുറക്കി.

## അദ്ധ്യായം 5

പുൽമേട്ടിലെ കൂട്ടിലിരുന്ന് കാട്ടുകോഴി തന്റെ കടുംചുവപ്പ് തലപ്പൂവുയർത്തിനോക്കി. അവന്റെ സ്വച്ഛമായ കൂവൽ പകലിന്റെ ആഗമനമറിയിക്കുന്നു.

ഇരുട്ടപ്പോഴും ഭൂമിയെ മൂടിയിരിക്കുന്നെങ്കിലും മഹത്തായ താബാഗ്രാമത്തിലെ മഞ്ചങ്ങളിൽ നിന്നും ജനമെഴുന്നേറ്റ് കുളിയിടങ്ങളിലേക്കു നടക്കുന്നു. രാത്രി മുഴുവൻ നക്ഷത്രങ്ങളെ നോക്കി സല്ലപിച്ച് അന്ധകാരത്തിന്റെ ദുരാത്മാക്കളെ ആവാഹിച്ച കിഴവൻ മാന്ത്രികൻ ഗൂഢമായി കൂടാരത്തിനകത്തു പ്രവേശിക്കുന്നു.

ഏതോ മുളങ്കുഴൽ പൊട്ടിപ്പിളരുന്ന നാദം താഴ്വര മുഴുവൻ മുഴങ്ങുന്നു.

ഓജസ്സാർന്ന യോദ്ധാക്കൾ ആയുധങ്ങളുമെടുത്ത് പുൽമേടിലേക്കോടുന്നു; വിസ്തൃതവും വൃത്താകാരവുമായ ഒകാര മുറ്റത്ത് എല്ലാവരുമെത്തിയപ്പോൾ മുഖ്യൻ ഈരാപൂവം പോരൊലി മുഴക്കി.

“മഹത്തായ തബജാരദേശത്തിനു ഇക്കാണും മണ്ണുത്രയും നൽകിയതു തുപ്പനാണ്. അരുവികൾ ഒഴുക്കുകയും മനീവച്ചീനിയും പരുത്തിയും വിളയുന്ന വനപ്പച്ചകൾ സൃഷ്ടിക്കുകയും ചെയ്യുന്ന പർവ്വതങ്ങളെ നാമാണ് കാക്കുന്നത്. വെള്ളവും കാടുമില്ലാത്ത വെറുംകടൽമണൽ മാത്രമുള്ള ചേർപ്പുനിലം അപരിഷ്കൃതരായ കൊഞ്ചുതീനി പോചിഗ്വാരർക്കായി നാം ഉപേക്ഷിച്ചിട്ടതാണ്. എന്നും കീഴടക്കപ്പെട്ടിരുന്ന കടപ്പുറത്തെ ഈ മുക്കുവർ തുപ്പന്റെ ശത്രുക്കളും തീതുപ്പുന്ന യോദ്ധാക്കളുമായ വെളുത്ത വർഗ്ഗത്തിനു കടലിലൂടെ വരാൻ വഴിയൊരുക്കുകയാണ്. ആ പൂടക്കാലൻ വരത്തന്മാർ ഇപ്പോൾ ജഗ്വാരീബിയിലെത്തിക്കഴിഞ്ഞു, വൈകാതെ നമ്മുടെ പ്രദേശങ്ങളിലുമെത്തും, അവരോടൊപ്പം പോചിഗ്വാരരുമെത്തും. ഗ്രാമത്തിലെ അഭിജാതരായ നമ്മൾ മരച്ചില്ലയിൽ സർപ്പം ചുരുണ്ടുകിടക്കുമ്പോൾ കൂട്ടിലൊളിക്കുന്ന മാടപ്രാവുകളായാൽ മതിയോ?”

ഉത്തേജിതനായ മുഖ്യൻ തന്റെ പോർമഴു ചുഴറ്റി വൃത്തമദ്ധ്യത്തിലേക്കെറിഞ്ഞു. ക്രോധത്താൽ ചുവന്ന കണ്ണുകൾ മറയ്ക്കാൻ അയാൾ നെറ്റി താഴോട്ടുകുനിച്ചു.

“ഈരാപൂവം സംസാരിച്ചു കഴിഞ്ഞു,” മുഖ്യൻ പറഞ്ഞു.

ഒരു കുട്ടിപ്പോരാളി മുന്നോട്ടു വരികയായി.

“പുള്ള് വായുവിൽ വട്ടമിട്ടു പറക്കുന്നു. നമ്പുക്കുരുവി പറന്നുയരുമ്പോൾ അവൻ മേഘങ്ങളിൽ നിന്നും പാഞ്ഞുവന്ന് ഇരയുടെ കുടൽമാല കീറുന്നു. മലമകനായ തബജാരയുവയോദ്ധാവ് പുള്ളിനേപ്പോലെയാണ്.”

പോരൊലികളുടെ മേഘധ്വനികളും പ്രതിധ്വനികളുമുണ്ടായി.

ഊഴമായപ്പോൾ കുട്ടിപ്പോരാളി പോർമഴു എടുത്തുചുഴറ്റി. ശീഘ്രവും ഭീഷണവുമായി വായുവിൽ കറങ്ങിയ മുഖ്യന്റെ ആയുധം കൈകളിൽ നിന്നും കൈകളിലേക്കു കൈമാറ്റപ്പെട്ടു.

മാന്ത്രികന്റെ സഹോദരനായ കിഴവൻ അങ്ജീര മഴു താഴെയിട്ട് ദൃഢതയോടെയും ഓജസ്സോടെയും നിലത്താഞ്ഞുചവിട്ടി.

ഈ അസാധാരണ പ്രവൃത്തിയിൽ തബജാരർ ഞെട്ടിപ്പോയി. ഇത്ര പ്രതാപിയും സാഹസികനുമായ യോദ്ധാവിൽ നിന്നും സമാധാനസന്ദേശമോ? പ്രായത്തിനൊപ്പം രക്തച്ചൊരിച്ചിലിലും വളർന്ന ഈ കിഴവൻ വീരയോദ്ധാവ് - ഭീകരനായ അങ്ജീര - തന്നെയാണോ വരാനിരിക്കുന്ന യുദ്ധത്തിന്റെ അടയാളമായ പോർമഴു താഴെവീഴാനനുവദിച്ചത്?

സന്ദിഗ്ദ്ധരും നിശബ്ദരുമായി സകലരും കാതോർത്തു.

“അങ്ജീര, ഈ കിഴവൻ അങ്ജീര തുപ്പന്റെ ആഘോഷങ്ങളിൽ കുടിച്ച കശുമാങ്ങച്ചാരായത്തേക്കാളും, ഇപ്പോൾ കണ്ണുകളിൽ പ്രകാശം കണ്ടാനന്ദിക്കുന്ന സകല യോദ്ധാക്കളേക്കാളും അധികം പോർച്ചോര കുടിച്ചിട്ടുണ്ട്. അവന്റെ പൂരികം കൊഴിച്ച ചന്ദ്രന്മാരിലുമധികം പോരാട്ടങ്ങൾ അവൻ നടത്തിയിട്ടുണ്ട്. അവന്റെ ആദ്യരോമം കാലം പൊഴിക്കുന്നതിനു മുമ്പു തന്നെ കൊടും പകയുള്ള കൈകൾകൊണ്ട് എത്ര പോചിഗ്വാര കപാലങ്ങളാണ് അവൻ കണ്ടിച്ചിട്ടുള്ളത്. തന്റെ സ്വദേശത്ത് ശത്രു കാലൂന്നുമെന്ന് കിഴവൻ അങ്ജീര ഒരിക്കലും ഭയപ്പെട്ടിട്ടില്ല, അവർ വരുമ്പോൾ അവൻ ആഹ്ലാദിച്ചു, ഉണങ്ങിയ മരത്തെ ശിശിരശ്വാസം പുനർജ്ജീവിപ്പിക്കുമ്പോലെ വിദൂരത്തുനിന്നും യുദ്ധത്തിന്റെ മണമടിക്കുമ്പോൾ അവന്റെ ജരാക്രാന്തമായ ശരീരത്തിലേക്കു യുവത്വം തിരികെ വരുന്നതവൻ അറിയും. തബജാരർ ജ്ഞാനമുള്ളവരാണ്. വിരുന്നിന്റെ മെമ്പിക്കാഹളം വിളിക്കാനായി അവർ പോർമഴു കീഴെ വയ്ക്കും. ഈരാപൂവം പൂടക്കാലൻ വരത്തന്മാരുടെ വരവ് ആഘോഷിക്കുകയും നമ്മുടെ സമതലങ്ങളിലാകെ വ്യാപിക്കാൻ അവർക്കു സമയം കൊടുക്കുകയും ചെയ്യട്ടെ. അപ്പോൾ അങ്ജീര അവനു വിജയസദ്യ വാഗ്ദാനം ചെയ്യാം.”

ഈരാപൂവത്തിനു ഒടുവിൽ തന്റെ കോപം പുറത്തു കാട്ടേണ്ടി വന്നു.

“ഉറങ്ങുന്ന ഇരയുടെ മാത്രം ചോര കുടിക്കുന്ന കിഴവൻപാറാടസ്സ് പകൽവെട്ടം പേടിച്ച് വീഞ്ഞുജാറകൾക്കിടയിൽ ഒളിച്ചിരിക്കാം. ഈരാപൂവം യുദ്ധത്തെ അവന്റെ പോർമഴുത്തുമ്പിലാണ് കൊണ്ടുനടക്കുന്നത്. അഴിമുഖത്തെ എതിരോളത്തിന്റെ പെരുമുഴക്കത്തിനൊപ്പം അവനെപ്രതിയുള്ള ഭീതിയും മുന്നോട്ടു പായും.

കടലിരമ്പലിനുമുച്ചത്തിൽ അത് സേഹമലമടക്കുകളിൽ ഗർജ്ജിക്കുന്നതു കേൾക്കുന്ന പോചിഗ്വാരർ ഇപ്പോളേ വിറയ്ക്കുന്നുണ്ട്."

## അദ്ധ്യായം 6

മാന്ത്രികന്റെ കൂടാരത്തെ ചൂഴുന്ന ഉന്നതമായ ജോവാസൈറോ മരങ്ങൾക്കിടയിൽ ഓരോരോ ചുവടുകളായി മാർചിം ഉലാത്തി.

കടലിൽ നിന്നുയർന്നുവന്ന് മധുരതരമായ ആരക്കാച്ചി സന്ധ്യാസമീരൻ ഊഷരസമതലങ്ങളിൽ അതിന്റെ ഹൃദ്യമായ പുതുമണം പരത്തുന്ന നേരമാണത്. ചെടികൾ ശ്വസിക്കുകയും ഒരു മന്ദകമ്പനത്താൽ കാനനത്തിന്റെ ഹരിതകേശഭാരമുയർത്തുകയും ചെയ്യുന്നു.

മാർഗ്ഗവാസി അസ്തമിക്കുന്ന സൂര്യനെ നോക്കുന്നു. പർവ്വതങ്ങളിൽനിന്ന് ഒഴുകിയിറങ്ങിവന്ന് താഴ്വരയെ മൂടുന്ന നിഴൽ അവന്റെ ആത്മാവിലും പ്രവേശിക്കുന്നു. അവൻ അവന്റെ നാടിനേയും പുറകിലിട്ടേച്ചുപോന്ന പ്രിയപ്പെട്ടവരേയുമോർക്കുന്നു. അവരെയെന്നെങ്കിലും വീണ്ടും കാണാനാകുമോ എന്നവനമ്പരക്കുന്നു. ചുറ്റുമുള്ള പ്രകൃതി പകലിന്റെ മരണത്തിൽ വിലപിക്കുന്നു. കണ്ണീരണിഞ്ഞ തിരകൾ വിറയലോടെ മന്ത്രിക്കുന്നു; പച്ചിലച്ചാർത്തിലെ മാരുതൻ തേങ്ങുന്നു; നിശബ്ദതപോലും ദുഃഖമയം.

ഈരാസേമ യുവയോദ്ധാവിനു മുന്നിൽ നിന്നു.

"അപരിചിതന്റെ പൂരികത്തിന്റെ സ്വസ്ഥത കെടുത്തുന്നത് ഈരാസേമയുടെ സാന്നിദ്ധ്യമാണോ?"

മാർചിം മൃദുവായി കന്യകയുടെ മുഖത്തു നോക്കി.

"അല്ല, ആരകേംമിന്റെ പുത്രീ! പ്രഭാതകിരണം പോലെ നിന്റെ സാന്നിദ്ധ്യം എന്നെ ആനന്ദിപ്പിക്കുന്നു. ഉത്കണ്ഠാകുലമായ എന്റെ ആത്മാവിലേക്ക് വിഷാദം കൊണ്ടുവന്നത് എന്റെ സ്വദേശത്തെക്കുറിച്ചുള്ള ഓർമ്മകളാണ്."

"അവനെ ഒരു വധു അവിടെ കാത്തിരിപ്പുണ്ടോ?"

അപരിചിതൻ നോട്ടം മാറ്റി. സമതലങ്ങളിലെ മഴ കവിയും കാലങ്ങളിലെ മൃദുവായ കാർണൌബ പനപോലെ ഈരാസേമയുടെ തല ചുമലിലേക്കു ചാഞ്ഞു.

"അവൾക്ക് തേൻചുണ്ടാളായ ഈരാസേമയുടെ മധുരമോ അഴകോ ഇല്ല," അതിഥി മന്ത്രിച്ചു.

"ചുറ്റാനൊരു തടിയും ചായാനൊരു ശിഖരവുമുള്ളപ്പോളേ കാട്ടുപൂവിനു സൌന്ദര്യമുള്ളൂ. ഈരാസേമ ഒരു യോദ്ധാവിന്റേയും ആത്മാവിൽ വസിക്കുന്നില്ല. അവൾക്കൊരിക്കലും അവന്റെ പുഞ്ചിരിയിൽ പുതുമ കണ്ടെത്താനായിട്ടില്ല."

ഇരുവരും നിശബ്ദരായി; അവരുടെ കണ്ണുകൾ മണ്ണിലേക്കു താണു. അവരുടെ ഹൃദയതാളമൊഴികെ മറ്റൊന്നും അവർ കേട്ടില്ല.

ഒടുവിൽ കന്യക ഉരിയാടി.

"വരാനിരിക്കുന്ന രാത്രിക്കു മുമ്പായി വെളുത്തയോദ്ധാവിനു തന്റെ വധുവിനെ കാണാൻ ഇടവരട്ടെയെന്നു ഈരാസേമ ഇച്ഛിക്കയാൽ അദ്ദേഹത്തിന്റെ ഹൃദയത്തിലേക്കു ആഹ്ലാദം വൈകാതെ തിരികെയെത്തുന്നതാണ്."

മാന്ത്രികന്റെ മകളുടെ നിഷ്കളങ്കമായ ഇച്ഛയോർത്ത് മാർചിം ചിരിച്ചു.

"വരൂ," കന്യക പറഞ്ഞു.

വനം കടന്ന് അവർ താഴ്വരയിലേക്കിറങ്ങി. മലയരികുകളിൽ വനം നിബിഡമായിരുന്നു. നിഗൂഢകിരാതകർമ്മങ്ങൾക്കായി സമർപ്പിക്കപ്പെട്ട വനക്ഷേത്രത്തെ കരിമ്പച്ച ഇലച്ചാർത്തിന്റെ ഒരു കനത്ത താഴികക്കുടം കാക്കുന്നു.

അത് വിശുദ്ധ സുരേമ വനമായിരുന്നു. അരികെ തുപ്പന്റെ വൃക്ഷത്തിന്റെ കമ്പും മുഴയും കുഴിയുമുള്ള തായ്ത്തടി; ശാഖകളിൽ നിന്നും കനത്ത ഹരിതാഭയാലൊളിപ്പിക്കപ്പെട്ട് ബലിത്താലങ്ങൾ തൂങ്ങിക്കിടന്നു; തറയിലാകെ കഴിഞ്ഞ അമാവാസികർമ്മങ്ങളിലെ കെട്ട തീയുടെ ചാരം ചിതറിക്കിടന്നു.

ഈ നിഗൂഢസ്ഥാനം എത്തും മുമ്പ് യോദ്ധാവിനെ കൈ പിടിച്ചു നടത്തിയിരുന്ന കന്യക ഒന്നു മടിച്ചു നിന്ന് അവളുടെ സൂക്ഷ്മഗ്രാഹിയായ ചെവിയെ കാറ്റിന്റെ നിശ്വാസങ്ങൾ പിടിച്ചെടുക്കാൻ വിട്ടു. തീരദേശത്തിനപ്പുറത്തെ വനകന്യകയ്ക്കു കാനനത്തിലെ ഓരോ നേർത്ത സ്വരഭേദത്തിന്റേയും അർത്ഥമറിയാമായിരുന്നു. എങ്കിലും ആരണ്യത്തിന്റെ അഗാധനിശ്വാസത്തിൽ സംശയാസ്പദമായി യാതൊന്നും അവൾ കണ്ടില്ല.

അപരിചിതനോട് കാത്തിരിക്കാനും നിശബ്ദനായിരിക്കാനും അടയാളം കാട്ടിക്കൊണ്ട് ഈരാസേമ നിബിഡാരണ്യത്തിലേക്കാണ്ടിറങ്ങി. സൂര്യൻ മലമടക്കുകൾക്കടിയിലാണ്ട ആ ഏകാന്തതയ്ക്കുമേൽ അപ്പോളേക്കും രാവ് മൂടുപടമിടാൻ തുടങ്ങിയിരുന്നു.

കന്യക തിരിച്ചെത്തിയപ്പോൾ നിലത്തു നിന്ന് അവൾ എടുത്തിട്ടുണ്ടായിരുന്ന ഒരു ഇഗസാബ പാത്രത്തിൽ നിന്നും അജ്ഞാതമായ ഏതോ പച്ചമദ്യത്തിന്റെ ഏതാനും തുള്ളികൾ അവളൊരു ഇലയിലേക്കു പകർത്തി. അവളാ വനചഷകം അവനു സമ്മാനിച്ചു.

"കുടിക്കൂ!"

മരണമയക്കം കണ്ണുകളിൽ വ്യാപിക്കുന്നത് മാർചിം അറിഞ്ഞു; വൈകാതെ അവന്റെ ആത്മാവു നിറയെ പ്രകാശമാനമാകുകയും ശക്തി അവന്റെ ഹൃദയത്തെ ഉല്ലസിപ്പിക്കുകയും ചെയ്തു. അവനിതുവരെ അറിഞ്ഞതിൽ വച്ചേറ്റവും സൌഖ്യത്തോടെയും

സന്തോഷത്തോടെയും അവൻ വീണ്ടും ജീവിക്കുകയായി. അവന്റെ പ്രദീപ്തമായ പ്രതീക്ഷകളുടെ യാഥാർത്ഥ്യം അവൻ ആസ്വദിച്ചു.

നോക്കൂ! അവനവന്റെ സ്വദേശത്തേക്കു മടങ്ങുന്നു. അവന്റെ വയസ്സായ അമ്മയെ അവൻ ചുംബിക്കുന്നു. അവന്റെ കൌമാരപ്രണയത്തിലെ മാറ്റുതികഞ്ഞ മാലാഖയെ മുമ്പത്തേതിലും സുന്ദരിയും മൃദുഗാത്രയുമായി അവൻ ദർശിക്കുന്നു.

പിന്നെന്തിനാണ് സ്വദേശത്തേക്കു തിരിച്ചെത്തിയ ഉടനെ യുവയോദ്ധാവ് പിതൃദേശത്തെ ഭവനം ഉപേക്ഷിച്ച് വീണ്ടും തീരകാനനങ്ങൾ തേടിപ്പോകുന്നത്?

ഇപ്പോളവൻ കാനനങ്ങൾ കടന്ന് ഇപ്പ സമതലത്തിലെത്തുന്നു. വനത്തിലവൻ മാന്ത്രികന്റെ പുത്രിയെ തേടുന്നു. ലജ്ജാവതിയായ കന്യകയുടെ നേർത്ത കാലടയാളം പിന്തുടരുമ്പോൾ മാരുതനോടവൻ അവളുടെ മധുരനാമം ഇടവിടാതെ നിശ്വസമായുരുവിടുന്നു.

“ഈരാസേമ! ഈരാസേമ!”

ഇപ്പോളവൻ അവളെ കണ്ടെത്തി അവളുടെ മധുരസത്രൂപം കൈകളാൽ ചുറ്റിവരിയുന്നു.

ഊഷ്മളസമ്മർദ്ദത്തിനു വഴങ്ങുന്ന യുവതി യോദ്ധാവിന്റെ മാറിടത്തിൽ ശിരസ്സ് ഒളിപ്പിച്ച് അരുമയായ ഇണ മൃദുവായ തന്റെ തുവൽക്കൂട്ടത്തിൽ കൊക്കിട്ടിളക്കുമ്പോൾ കാതരയാകുന്ന തിത്തിരിയെപ്പോലെ വിറയ്ക്കുന്നു.

യോദ്ധാവിന്റെ അധരം അവളുടെ നാമം പലതവണ ഉച്ചരിക്കുകയും മറ്റൊരു പ്രേമാധരത്തെ വിളിക്കുന്നപോലെ തേങ്ങുകയും ചെയ്യുന്നു. തന്നിൽനിന്നും ആത്മാവു വേർപെട്ട് ഒരു ചുടുചുംബനത്തിൽ അലിയുന്നതായി ഈരാസേമയ്ക്കു തോന്നി.

കോരിയെടുക്കാൻ വിളിക്കുന്നതു പോലെ കിടന്ന അവളുടെ പുഞ്ചിരിപുഷ്പത്തിലേക്ക് അവന്റെ തല താണുവന്നു.

പെട്ടെന്നു കന്യക ഞെട്ടിവിറച്ചു. തന്നെ ചുറ്റിവരിഞ്ഞ കൈകളെയഴിച്ച് അവൾ വില്ലു കയ്യിലെടുത്തു.

## അദ്ധ്യായം 7

ഈരാസേമ മരങ്ങൾക്കിടയിലൂടെ നിഴൽപോലെ നിശബ്ദയായി കടന്നുപോയി. നക്ഷത്ര കിരണങ്ങൾ പോലെ പച്ചിലച്ചാർത്തിനിടയിലൂടെ അവളുടെ തിളങ്ങുന്ന കണ്ണുകൾ കടന്നുകയറി. അവൾ രാവിന്റെ അഗാധനിശബ്ദതയ്ക്കു കാതോർക്കുകയും പരിമളക്കാറ്റു ശ്വസിക്കുകയും ചെയ്തു.

അവൾ നിന്നു. ശാഖകൾക്കിടയിൽ ഒരു നിഴൽ തെന്നിമാറി. ഏതോ പ്രാണിയുടെ മുരളലാലല്ലെങ്കിൽ ഒരു ചെറുപാദപതനത്താൽ ഇലകളിളകി. പതുക്കെ മൃദുസ്വനം ഉച്ചത്തിലായതോടൊപ്പം നിഴലിനു കൂടുതൽ ഇരുളിമ വരികയും ചെയ്തു.

അതൊരു യോദ്ധാവായിരുന്നു. ഭയത്താലും അതിലുമേറെ ക്രോധത്താലും വിറച്ച് കന്യക ഒരൊറ്റ ചാട്ടത്തിനു അയാളെ അഭിമുഖീകരിച്ചു.

"ഈരാസേമ!" എന്നു നിലവിളിച്ച് യോദ്ധാവ് പിന്നോക്കം മാറി.

"ആരകേ്വമിന്റെ ഇച്ഛയില്ലാതെ ഒരു യോദ്ധാവും പ്രവേശിക്കാത്ത സുരേമക്കാട്ടിൽ വഴിതെറ്റിവന്ന ഈരാപൂവത്തിന്റെ ഉറക്കം തെറ്റിച്ചത് ഏതോ ആണ്ട്യങ്കാ ദുർഭൂതമായിരിക്കണം ഉറപ്പ്."

"ആണ്ട്യങ്കാ ദുർഭൂതമല്ല, ഈരാസേമയെക്കുറിച്ചുള്ള ചിന്തയാണ് തബജാരമഹാധീരന്റെ ഉറക്കം തെറ്റിച്ചത്. കഴുകൻകൂട്ടിൽ നിന്നിറങ്ങി ഞാറക്കൊക്കിനെ നദീതീരത്തിലേക്കു പിന്തുടരുകയായിരുന്നു ഈരാപൂവം. അവൻ വന്നപ്പോൾ ഈരാസേമ അവന്റെ നോട്ടത്തിൽ നിന്നു തെന്നിമാറുന്നു. ആരകേ്വമിന്റെ മരമേൽക്കൂരയ്ക്കു കീഴിൽ ഒരപരിചിതനിരിക്കുന്നതു കണ്ടതായി മുഖ്യന്റെ വിചാരണവേളയിൽ ഗ്രാമവാസികൾ പറഞ്ഞിരുന്നു."

കന്യക വിറച്ചു. തന്റെ കത്തുന്ന കണ്ണുകൾ യോദ്ധാവ് അവളിലിറക്കി.

"ഈരാപൂവത്തിന്റെ നെഞ്ചിൽ ഒരു കടുവയുടെ ഹൃദയമാണുള്ളത്. അത് ഭ്രാന്തെടുത്തു ചാടിയിരിക്കുന്നു. വേട്ടമൃഗത്തിന്റെ മണം പിടിച്ചാണവൻ വന്നിരിക്കുന്നത്. അപരിചിതൻ വനത്തിലുണ്ട്, ഈരാസേമ അവനു കൂട്ടുപോന്നിട്ടുമുണ്ട്. ഈരാപൂവം അവന്റെ ചോര മൊത്തം കുടിക്കും. വെള്ളയോദ്ധാവിന്റെ ചോര തബജാരമുഖ്യന്റെ ഞരമ്പുകളിൽ നിറയുമ്പോൾ ആരകേ്വമിന്റെ പുത്രി അവനെ സ്നേഹിക്കാനും മതി."

യുവതിയുടെ കറുത്ത കൃഷ്ണമണികൾ ഇരുളിൽ തിളങ്ങുകയും പൊള്ളുന്ന യൂഫോർബിയപ്പാൽ പോലെ കയ്പ്പുള്ള വെറുക്കുന്ന ചിരി ചുണ്ടിൽ നിന്നൂറുകയും ചെയ്തു.

"തുപ്പന്റെ ആത്മാവു മാത്രം നിറഞ്ഞിട്ടുള്ള അവളുടെ മാറ് തബജാരധീരരിലെ ഏറ്റവും നികൃഷ്ടനായവനു ഈരാസേമ ഒരിക്കലും സ്വയം നൽകുകയില്ല. വെട്ടത്തിൽ നിന്നൊഴിഞ്ഞ് മയങ്ങുന്ന ഇരയുടെ ചോര കുടിക്കുന്ന കടവാതിൽ അധമനാണ്."

"ആരകേ്വമിന്റെ പുത്രീ! കരിമ്പുലിയെ പ്രകോപിപ്പിക്കരുത്. പർവ്വതത്തിനപ്പുറത്ത് മഴയുടെ മണം കിട്ടുമ്പോൾ തടാകത്തിലെ ഗോനത്താറാവ് പറക്കുന്നതിലുമധികം ഈരാപൂവത്തിന്റെ യശസ്സു പരക്കുന്നുണ്ട്. വെള്ളയോദ്ധാവ് മുന്നോട്ടു വരട്ടെ, ഈരാസേമയുടെ മാറ് വിജേതാവിനായി തുറക്കട്ടെ."

"വെള്ളയോദ്ധാവ് ആരകേ്വമിന്റെ അതിഥിയാണ്. സമാധാനം അദ്ദേഹത്തെ ഇപ്പ സമതലത്തിലേക്കു കൊണ്ടുവന്നു, സമാധാനം തന്നെ കാക്കുകയും ചെയ്യുന്നു. അപരിചിതനെ ദ്രോഹിക്കുന്നവൻ മാന്ത്രികനെ ദ്രോഹിക്കുന്നു."

തബജാരമുഖ്യൻ കോപിച്ചലറി.

“ഈ കേട്ട ഈൗരാപൂവത്തിന്റെ അലർച്ച പ്രതികാരത്തിന്റേതാണ്. വരത്തൻ മരിക്കണം.”

“യോദ്ധാക്കളുടെ മുഖ്യനേക്കാൾ ആരകോേപുത്രി ശക്തയാണ്.” യുദ്ധകാഹളമെടുത്ത് ഈൗരാസേമ പറഞ്ഞു. “തന്റെ ജനത്തെ വിളിക്കുന്ന തുപ്പൻ ദൈവത്തിന്റെ ശബ്ദമാണ് അവൾ കയ്യിൽ പിടിച്ചിരിക്കുന്നത്.”

“പക്ഷേ അവളതു വിളിക്കുകയില്ല,” മുഖ്യൻ പരിഹസിച്ചു.

“ഇല്ല. കാരണം ഈൗരാസേമയുടെ കൈകളാൽ ഈൗരാപൂവം ശിക്ഷിക്കപ്പെടും. അവന്റെ ആദ്യത്തെ ചുവട് മരണത്തിലേക്കുള്ള ചുവടായിരിക്കും.”

മുന്നോട്ടു ചാടിയത്രതന്നെ കന്യക പുറകോട്ടുചാടി വില്ലെടുത്തു നിന്നു. മുഖ്യൻ തന്റെ അതിഘോരമായ പോർമഴുവിൽ മുറുകെപ്പിടിച്ചെങ്കിലും ജീവിതത്തിലാദ്യമായി അയാളുടെ കൈകൾക്കത് ഭാരമേറിയതായി തോന്നി. ഈൗരാസേമയെ ഏല്പിക്കാനിരിക്കുന്ന പ്രഹരം അതിനു മുമ്പേ തന്നെ അയാളുടെ ഹൃദയത്തെ മുറിവേല്പിച്ചിരുന്നു.

ശക്തനായിട്ടും തന്റെ ശക്തിയെ കടുത്തകാമം തോല്പിക്കുന്നത് അയാളറിഞ്ഞു.

“ഈൗരാസേമയുടെ തണൽ വരത്തനെ ഈൗരാപൂവത്തിന്റെ പ്രതികാരത്തിൽ നിന്നും എന്നും രക്ഷിക്കാനുണ്ടാകില്ല. ഒരു സ്ത്രീയാൽ രക്ഷിക്കപ്പെടാൻ സ്വയമനുവദിക്കുന്ന യോദ്ധാവ് നീചൻ തന്നെ.”

അതും പറഞ്ഞ് മുഖ്യൻ മരങ്ങൾക്കിടയിലേക്ക് അപ്രത്യക്ഷനായി. കരുതലോടെ കന്യക ഉറങ്ങുന്ന മാർഗ്ഗവാസിക്കരികിലെത്തി, പിന്നീടാ രാത്രി മുഴുവനും അവളയാൾക്കു കാവലിരുന്നു. ആയിടെ അനുഭവിച്ച വികാരങ്ങൾ അവളുടെ ആത്മാവിനെ ഉത്കണ്ഠാകുലവും അപരിചിതന്റെ കണ്ണുകളെ ജീവിതത്തിലേക്കുത്തേജിപ്പിച്ച അവളുടെ ഹൃദയത്തിന്റെ മധുരാഭിലാഷങ്ങളെ പക്വവുമാക്കി.

താനൊരു അഭേദ്യമായ ശരണാലയമാണെന്നപോലെ അവനു അഭയമേകുവാനും അവനെ നാശത്തിൽ നിന്നും രക്ഷിക്കാനും അവളതിയായി ആഗ്രഹിച്ചു. ചിന്തകളെ പിന്തുടരുന്ന പ്രവൃത്തിയായി, മയങ്ങുന്ന യോദ്ധാവിന്റെ ഗളത്തെ അവളുടെ കൈകൾ ചുറ്റിപ്പിണയുകയും അവന്റെ തലയ്ക്കു അവളുടെ മുലകൾ തലയിണകളാകുകയും ചെയ്തു.

രാവിന്റെ വിപത്തുകളിൽ നിന്നും അപരിചിതൻ രക്ഷപ്പെട്ടു കാണുന്നതിലുള്ള ആനന്ദം അവസാനിച്ചതോടെ വരാനിരിക്കുന്ന പുതിയ ആപത്തുകളെക്കുറിച്ചുള്ള ചിന്ത അവൾക്ക് ആഹ്ലാദകരമായ അശാന്തിയേകി.

“മരുമണൽക്കാറ്റു പോലെയാണ് ഈൗരാസേമയുടെ സ്നേഹം, അതു കാട്ടുപൂക്കളെ കൊല്ലുന്നു.” കന്യക നെടുവീർപ്പിട്ടു.

എന്നിട്ടവൾ പതുക്കെ പിൻവാങ്ങി.

**അദ്ധ്യായം 8**

പ്രഭാതം പകലിനെയെന്നപോലെ വെള്ളയോദ്ധാവിന്റെ കണ്ണുകളേയും തുറപ്പിച്ചു. പ്രഭാതകിരണങ്ങൾ രാക്കിനാവിനെ ദൂരീകരിക്കുകയും അവന്റെ ആത്മാവിൽനിന്ന് സ്വപ്നസ്മരണകളെ ചീന്തിയെറിയുകയും ചെയ്തു. രാവിലത്തെ കാറ്റിൽ പൊഴിഞ്ഞുവീണ കള്ളിയിലകളുടെ സുഗന്ധം കുറ്റിക്കാട്ടിൽ ശേഷിക്കുന്ന പോലെ ഒരവ്യക്താനുഭൂതി മാത്രം അവശേഷിച്ചു.

താനെവിടെയെന്നവനറിഞ്ഞില്ല.

വിശുദ്ധവനത്തിലെ കാവിനു പുറത്തെത്തിയയുടൻ അവൻ ഈരാസേമയെ കണ്ടു. കന്യക ഒരു തടിച്ച പരുക്കൻ തായ്ത്തടിയിൽ ചാരി അധോമുഖിയായിരിക്കുകയായിരുന്നു. കവിളുകളിലെ നിറംകെട്ടുപോയ ഈരാസേമയുടെ ഹൃദയത്തിന്റെ വിറ ഈറ്റയിലയിലെ തുഷാരബിന്ദുവിനെപ്പോലെ അവളുടെ ചുണ്ടുകളെ വിറപ്പിച്ചു.

വെയിലത്തുവാടിയ ആകാസിയ പോലെ പൂവും മൊട്ടുമില്ലാതെ, പുഞ്ചിരിയും പുതുമയുമില്ലാതെ ആ ഇന്ത്യൻ കന്യക കാണപ്പെട്ടു; കാറ്റ് കഠോരമായലറുമ്പോൾ നീലിമയും താരങ്ങളും നിശീഥിനിക്കില്ല തന്നെ.

“സൂര്യകിരണങ്ങൾ കാട്ടുപൂക്കളെ വിടർത്തിയിരിക്കുന്നു; കിളികൾ പാടിത്തുടങ്ങിയിരിക്കുന്നു,” യോദ്ധാവ് പറഞ്ഞു. “ഈരാസേമ മാത്രമെന്തേ തലതാഴ്ത്തി നിശബ്ദയായിരിക്കുന്നത്?”

മാന്ത്രികന്റെ മകൾ വിറച്ചുപോയി; തായ്ത്തടിയിളകുമ്പോൾ പച്ചപ്പന ഇങ്ങനെയാണ് വിറയ്ക്കുക; ഓലമടലിൽ നിന്നും മഴനീർത്തുള്ളികൾ ഇങ്ങനെയാണു പൊഴിയുക; അതിന്റെ പാളകൾ നിശബ്ദമിങ്ങനെയാണ് മന്ത്രിക്കുക.

“യോദ്ധാവായ കൌബി തന്റെ സോദരരുടെ താബാഗ്രാമത്തിലെത്താറായി. ഇപ്പോൾ ഉദിച്ചുവരുന്ന സൂര്യനോടൊപ്പം അപരിചിതനു പോകാം.”

“തബജാരരുടെ മണ്ണിൽ നിന്നു അപരിചിതൻ പോയിക്കഴിഞ്ഞാലേ ഈരാസേമയുടെ മാറിലേക്ക് ആഹ്ലാദമെത്തുകയുള്ളോ?”

“സുരുചിപ്രാവ് മരമുണങ്ങുമ്പോൾ കൂടു വിട്ടുപോകുന്നു; ഈരാസേമയുടെ മാറിലേക്ക് ഇനിയൊരിക്കലും ആഹ്ലാദമെത്തുകയില്ല. ശിഖരവും തണലുമില്ലാത്ത ഉണക്കമരം പോലെ ഈരാസേമ അവശേഷിക്കും.”

മാർചിം യുവതിയുടെ വിറയ്ക്കുന്ന രൂപത്തെ താങ്ങിനിറുത്തി; ക്ഷീണിതയായ അവൾ കാതലുള്ള അങ്ജീകോമരത്തെ മൃദുവായി ചുറ്റുന്ന പാമ്പാനോവാനില തളിർവള്ളിക്കൊടി പോലെ യോദ്ധാവിന്റെ മാറിൽ വിശ്രമിച്ചു.

യുവാവ് മന്ത്രിച്ചു.

“കറുത്ത കണ്ണുള്ള പെണ്ണേ, നിന്റെ അതിഥി നിൽക്കുകയാണ്, നിന്റെ കവിളിൽ ആനന്ദപ്പൂക്കൾ വിരിയിക്കാനും തേനീച്ചയെ പോലെ നിന്റെ ചുണ്ടിലെ തേൻ കുടിക്കാനും.”

യുവാവിന്റെ കൈകളിൽ നിന്നും സ്വതന്ത്രയായി ഈരാസേമ അവനെ വിഷാദത്തോടെ നോക്കി.

“വെള്ളയോദ്ധാവേ, മാന്ത്രികന്റെ മകളായ ഈരാസേമയാണ് സുരേമയുടെ രഹസ്യം സൂക്ഷിക്കുന്നത്. തുപ്പന്റെ കന്യകയെ കൈവശമാക്കുന്ന യോദ്ധാവ് മരിക്കും.”

“ഈരാസേമയോ?”

“അദ്ദേഹം മരിച്ചാൽ!”

ആ വാക്കൊരു കൊടുങ്കാറ്റായിരുന്നു. യുവാവിന്റെ തല കുനിയുകയും നെഞ്ചിലേക്കു താഴുകയും ചെയ്തുവെങ്കിലും വൈകാതെ തന്നെ അതുയർന്നു.

“തബജാരപുത്രീ, ഞങ്ങളുടെ വർഗ്ഗത്തിലെ യോദ്ധാക്കൾ മരണം കൂടെ കൊണ്ടുനടക്കുന്നവരാണ്! അവരതിനെ സ്വയം ഭയക്കുന്നില്ല, ശത്രുക്കളെ അതിൽ നിന്നൊഴിവാക്കുന്നുമില്ല. പക്ഷേ ദ്വന്ദയുദ്ധത്തിലല്ലാതെ ആതിഥേയന്റെ ഗ്രാമത്തിലെ യുവതികളുടെ കന്മോസിം ശവക്കുഴി തുറക്കാൻ അവർ ഒരിക്കലും അനുവദിക്കുകയില്ല. ഈരാസേമയുടെ വായ് സത്യം പറഞ്ഞിരിക്കുന്നു. അപരിചിതൻ തബജാരരുടെ നാടു വിട്ടുപോകണം.”

“അദ്ദേഹം പോകണം,” പ്രതിദ്ധ്വനിയെന്നോണം യുവതിയും പറഞ്ഞു.

പറഞ്ഞതിനുശേഷം അവൾ നെടുവീർപ്പിട്ടു.

“കയ്ക്കുന്ന ഗ്വാബിരോബമരത്തിൽ തേനീച്ച കൂട്ടിയ തേൻകൂടു പോലെയാണ് ഈരാസേമയുടെ ചുണ്ടിലെ തേൻ. അതിന്റെ മധുരം വിഷമാണ്. നീലനയനങ്ങളും പ്രകാശമാനമായ കേശവുമുള്ള യുവതി വെള്ളക്കാരുടെ ഗ്രാമത്തിൽ അവളുടെ ധീരനായി ലില്ലിപ്പൂവിന്റെ തേൻ കാത്തു വച്ചിട്ടുണ്ട്.”

മാർചിം പെട്ടെന്നു പിൻവാങ്ങി പതുക്കെ തിരികെയെത്തി. വാക്ക് അവന്റെ ചുണ്ടിൽ വിറച്ചു നിന്നു.

“സമാധാനം ഈരാസേമയുടെ മാറിലണയാൻ അപരിചിതൻ പോകുകയാണ്.”

“അദ്ദേഹം ഈരാസേമയുടെ കണ്ണിലെ പ്രകാശവും ആത്മാവിലെ പൂവും കൊണ്ടുപോകുകയാണ്.”

ഒരസാധാരണശബ്ദം വനത്തിലുടനീളം പുനർപ്രതിധ്വനിച്ചു. യുവാവിന്റെ നോട്ടം ആ ദിശയിലേക്കു പാഞ്ഞു.

“യോദ്ധാവായ കൌബിയുടെ ആഹ്ലാദാരവമാണത്,” യുവതി പറഞ്ഞു, “നല്ലവരായ തബജാരരുടെ മണ്ണിലേക്ക് തിരിച്ചെത്തിയത് ഈരാസേമയുടെ സഹോദരൻ അറിയിക്കുകയാണ്.”

“ആരകേംപുത്രീ, നിന്റെ അതിഥിയെ കൂടാരത്തിലേക്കു നയിക്കൂ. പോകാൻ നേരമായിരിക്കുന്നു.”

കാറ്റു സന്ദിഗ്ധഗന്ധം വഹിക്കുമ്പോൾ സൂര്യാസ്തമയത്തിൽ വനത്തിലൂടെ രാപ്പാർക്കുമിടത്തേക്കു മടങ്ങുന്ന രണ്ടു ഇളം മാനുകളെപ്പോലെ  അവർ ചേർന്നു നടന്നു.

ജോവാസൈറോമരത്തിനരികിൽ അവരെത്തിയപ്പോൾ അവർക്കപ്പുറത്തായി വേട്ടയിരയുടെ ഭാരത്താൽ തന്റെ വിശാലമായ തോളുകൾ കുനിഞ്ഞ കൌബി കടന്നു പോകുന്നത് അവർ കണ്ടു. ഈരാസേമ അവനരികിലേക്കു നടന്നു.

അപരിചിതൻ ഏകനായി കൂടാരത്തിലേക്കു പ്രവേശിച്ചു.

## അദ്ധ്യായം 9

മലഞ്ചെരിവുകളിലെ അഗാധഗഹ്വരങ്ങളെ പ്രഭാതത്തിൽ മൂടുന്ന ശാന്തമായ മൂടൽമഞ്ഞുപോലെ മാന്ത്രികന്റെ കൺപോളകളിൽ പ്രഭാതനിദ്ര ഇടം പിടിച്ചു.

മാർചിം മടിച്ചുനിന്നെങ്കിലും അവന്റെ പാദപതനശബ്ദം കാതിലെത്തി കിഴവന്റെ ജരാക്രാന്തമായ ശരീരത്തെ കുലുക്കിയുണർത്തി.

“ആരകേം ഉറങ്ങുന്നു,” എന്നു മന്ത്രിച്ചുകൊണ്ട് യോദ്ധാവ് പാദങ്ങൾ പുറകോട്ടെടുത്തു.

കിഴവൻ നിശ്ചലത തുടർന്നു.

“തുപ്പൻ തന്റെ മുഖം ഭൂമിയിലേക്കു തിരിക്കുകയും പ്രകാശം അന്ധകാരത്തിന്റെ ആത്മാവുകളെ ആട്ടിപ്പായിക്കുകയും ചെയ്തതിനാലാണ് മാന്ത്രികൻ മയങ്ങുന്നത്. മലമുകളിലെ പുൽമേലാപ്പിൽ നിന്നുള്ള പുകപോലെ ആരകേമിന്റെ കണ്ണുകളിലെ നിദ്രയ്ക്കും കനമില്ല. അപരിചിതൻ മാന്ത്രികനെ കാണാനാണു വന്നതെങ്കിൽ സംസാരിക്കൂ, അവന്റെ കാതുകൾ തുറന്നിരിക്കുകയാണ്.”

“പോകുകയാണെന്ന് അങ്ങയോട് പറയാനാണ് അപരിചിതൻ ആഗതനായത്.”

“ആരകേമിന്റെ കൂടാരത്തിൽ അതിഥിയാണ് യജമാനൻ; സകല പാതകളും അദ്ദേഹത്തിനായി തുറന്നിരിക്കുന്നു. സ്വന്തം ഗ്രാമത്തിലേക്ക് തുപ്പൻ അദ്ദേഹത്തിനു വെട്ടം കാട്ടട്ടെ.”

കൌബിയും ഈരാസേമയും വന്നെത്തി.

“കൌബി തിരിച്ചെത്തിയിരിക്കുന്നു,” തബജാരധീരൻ പറഞ്ഞു, “നായാട്ടിന്റെ മികച്ച പങ്ക് അവൻ ആരകേമിനായി കൊണ്ടുവന്നിട്ടുണ്ട്.”

“കാട്ടിലും മലയിലും വലിയ വേട്ടക്കാരനാണ് യോദ്ധാവായ കൌബി, അവന്റെ പിതാവിന്റെ നേത്രങ്ങൾക്കവനെ കാണാനാഗ്രഹമുണ്ട്.”

കൺപോളകൾ തുറന്ന കിഴവൻ അവ ഉടനടച്ചു.

“ആരകോമിന്റെ മകളേ, നിന്റെ അതിഥിക്കായി പുനരാഗമനത്തിന്റെ സമ്മാനം തെരഞ്ഞെടുക്കുകയും ചുട്ട മോകോം ഇറച്ചി പാഥേയമായൊരുക്കുകയും ചെയ്യുക. അപരിചിതനൊരു വഴികാട്ടിയെ വേണമെങ്കിൽ വഴിയറിയുന്നതിൽ വിദഗ്ധനായ കൌബി അദ്ദേഹത്തിനു തുണപോകട്ടെ.”

നിദ്ര മാന്ത്രികന്റെ കണ്ണുകളടപ്പിച്ചു.

കൌബി വേട്ടയിറച്ചി പുകമുറിയിൽ തൂക്കിയപ്പോൾ, ഈരാസേമ അവളുടെ സ്വന്തം തുവലരികിട്ട പരുത്തിത്തൂക്കുമഞ്ചം എടുത്തു മടക്കി വക്കോൽകൊണ്ടു നെയ്ത ഉരുക്കുടയിൽ വച്ചു.

മാർചിം കൂടാരവാതിൽക്കൽ കാത്തുനിന്നു. കന്യക അവനരികിലേക്കു വന്നു.

“ഈരാസേമയുടെ കണ്ണുകളിൽ നിന്നും നിദ്രയെ കൂടെ കൊണ്ടുപോകുന്ന യോദ്ധാവ് അവളുടെ തൂക്കുമഞ്ചവും സ്വീകരിച്ചാലും. അദ്ദേഹമതിലുറങ്ങുമ്പോൾ ഈരാസേമയുടെ സ്വപ്നങ്ങൾ അദ്ദേഹത്തോടു സംസാരിക്കട്ടെ.”

“നിന്റെ തൂക്കുമഞ്ചം, തബജാരകന്യകേ, കാനനങ്ങളിലെന്റെ സഹചാരിയായിരിക്കും. നിശാശൈത്യവാതം ആഞ്ഞടിച്ചാലും അതിന്റെ ഊഷ്മളതയും ഈരാസേമയുടെ മാറിന്റെ ഗന്ധവും അപരിചിതനെ കാത്തുകൊള്ളും.”

തിരിച്ചുവന്നിട്ടിതുവരേക്കും കാണാത്ത തന്റെ കൂടാരത്തിലേക്ക് കൌബി പോകാനിറങ്ങി, യാത്രയ്ക്കായി മോകോം പാഥേയമൊരുക്കാൻ ഇരാസേമയും ഇറങ്ങി. ഉച്ചത്തിലുറങ്ങുന്ന മാന്ത്രികനും വിഷാദമാവേശിച്ച യുവാവും മാത്രമാ കൂടാരത്തിലവശേഷിച്ചു.

ഈരാസേമയുടെ സഹോദരൻ മഹത്തായ താബയിലേക്കിറങ്ങി വന്നപ്പോൾ സവാരിക്കാരനായ സൂര്യൻ പടിഞ്ഞാട്ടിറങ്ങി അസ്തമിക്കാറായിരുന്നു.

“പകലിനു വിഷാദാന്ത്യമായി,” കൌബി പറഞ്ഞു, “നിശാച്ഛായ വീണുകഴിഞ്ഞു. ഇപ്പോൾ പുറപ്പെടാൻ നേരമായി.”

കന്യക ആരകോമിന്റെ മഞ്ചത്തിൽ പതുക്കെ സ്പർശിച്ചു.

“അദ്ദേഹം പോകുന്നു,” അവളുടെ വിറയ്ക്കുന്ന ചുണ്ടുകൾ മന്ത്രിച്ചു.

കൂടാരത്തിനു നടുവിൽ മാന്ത്രികൻ എഴുന്നേറ്റു നിന്നു പുകക്കുഴൽ കത്തിച്ചു. അയാളും മകനും പുകക്കുഴൽ കൈമാറി വിടപറഞ്ഞു.

“ആരകേ‍ാമിന്റെ കൂടാരത്തിൽ സ്വാഗതമേകിയ പോലെ അതിഥിക്കു ശുഭയാത്രയുമുണ്ടാകട്ടെ.”

വാതിൽക്കലേക്കു നടന്ന കിഴവൻ കാറ്റിലേക്ക് ഒരു കനത്ത പുകയിലപ്പുകച്ചുരുൾ ഊതിവിട്ടു. പുക വായുവിലലിഞ്ഞപ്പോൾ അയാൾ ഉരുവിട്ടു.

“മാന്ത്രികന്റെ അതിഥി കടന്നു പോകുമ്പോൾ വളവായൻ ജുരുപാരിഭ്രതം ഒളിക്കാനിടവരട്ടെ.”

ദുക്കുമഞ്ചത്തിലേക്കു തിരിച്ചുവന്ന് ആരകേ‍ാം വീണ്ടും ഉറങ്ങാനാരംഭിച്ചു. കൂടാരത്തിലെ കുറ്റിയിൽ കൊളുത്തിയിടുമ്പോളത്തേക്കാൾ ഇപ്പോൾ ഭാരം തോന്നിയ ആയുധങ്ങളുമെടുത്ത് യുവാവ് പുറപ്പെടാൻ തയ്യാറായി.

അപരിചിതനു അല്പം മുന്നിലായി കൌബിയും തൊട്ടു പുറകിലായി ഈരാസേമയും നടന്നു.

മലയിറങ്ങി ഇരുണ്ട കാനനത്തിലേക്കവർ കടന്നു.

തീരകാനനത്തിലെ സബിയക്കിളി, സന്ധ്യയിലെ മധുരഗായിക, കുറ്റിക്കാട്ടിലെ കനത്ത ഉപായ്യക്കൊളുന്തുകൾക്കിടയ്ക്കു മറഞ്ഞിരുന്ന് അവളുടെ മൃദുവിഷാദഗീതത്തിന്റെ നാന്ദി കൂജനം ചെയ്യാനാരംഭിച്ചിരുന്നു.

കന്യക നെടുവീർപ്പിട്ടു.

“സൂര്യന്റെ ദുഃഖമാണ് അപരാഹ്നം. മഹത്തായ രാവിന്റെ നിഴൽ അവളിൽ പതിക്കുംവരെ ഈരാസേമയുടെ പകലുകൾ പൂർവ്വാഹ്നങ്ങളില്ലാത്ത അപരാഹ്നങ്ങൾ മാത്രമായിരിക്കും.”

യുവാവ് തിരിഞ്ഞു നോക്കി. ചുണ്ടുകൾ നിശബ്ദമായിരുന്നെങ്കിലും അവന്റെ കണ്ണുകൾ സംസാരിച്ചു. വേനലിൽ ചരിഞ്ഞ പാറയിലൂടെ ഇറ്റു വീഴുന്ന കുളിർത്തുള്ളികൾ പോലെ യുവാവിന്റെ കവിളിലൂടെ ഒരു മിഴിത്തുള്ളി ഒഴുകിയിറങ്ങി.

മുന്നിൽ നടന്നിരുന്ന കൌബി കനത്ത പച്ചിലച്ചാർത്തിലപ്രത്യക്ഷനായി.

ആരകേ‍ാമിന്റെ മകളുടെ മാറിടം നുരകൊണ്ടതിരിട്ട നിറഞ്ഞൊഴുകുന്ന തിരപോലെ ഉയർന്നു താഴുകയും അവൾ തേങ്ങിക്കരയുകയും ചെയ്തു. പക്ഷേ കദനാന്ധകാരം നിറഞ്ഞ അവളുടെ ആത്മാവിൽ വരണ്ട മുഖപുഷ്പത്തെ പ്രകാശിപ്പിച്ച ഒരു ചെറു പ്രത്യാശയുണ്ടായിരുന്നു. അപ്രകാരം തന്നെ രാവിന്റെ ഇരുളിൽ ചതുപ്പിലെ തീ പീഠഭൂമിയിലെ വെള്ളമണൽക്കാടുകളേയും പ്രകാശിപ്പിക്കുന്നു.

“അപരിചിതാ, ഈരാസേമയുടെ അവസാന പുഞ്ചിരിയും സ്വീകരിച്ച്.................... ഓടിപ്പൊയ്ക്കൊള്ളൂ!”

യോദ്ധാവിന്റെ ചുണ്ടുകൾ കന്യകയുടെ മധുരാധരങ്ങളിലമർന്നു. ഒരേ പൂപെറ്റ ഇരട്ട അരസപ്പേരയ്ക്കകൾ പോലെ അവരൊന്നുചേർന്നിരുന്നു.

കൌബിയുടെ ശബ്ദം അപരിചിതനെ വിളിച്ചു. വീഴാതിരിക്കാൻ ഈരാസേമ ഒരു പനമരത്തടിയെ കെട്ടിപ്പുണർന്നു.

## അദ്ധ്യായം 10

നിശബ്ദമായ കുടിലിൽ കിഴവൻ മാന്ത്രികൻ ധ്യാനിക്കുന്നു.

താങ്ങായി നിന്ന പരുക്കൻ തടിയിൽ ഈരാസേമ ചാരി. കവിളുകൾ നനയ്ക്കുന്ന മിഴിനീരിന്റെ മണിമുത്തുകൾ പൊഴിക്കുന്ന, ദീർഘവും പതറിയതുമായ നോട്ടങ്ങളാൽ ചുറ്റിയും അഴിച്ചും വിഷാദത്തിലാണ്ട ഈരാസേമയുടെ നീണ്ടിരുണ്ട കണ്ണുകൾ വനം വെട്ടിവെളുപ്പിച്ച വലയത്തിനകത്തു തറച്ചു നിന്നു.

മറുപുറത്തു ചേക്കേറിയ ആരത്തത്ത തന്റെ സുന്ദരിയായ യജമാനത്തിയെ വിഷാദാത്മകമായ പച്ചക്കണ്ണുകളാൽ വീക്ഷിച്ചു. തബജാരഭൂമിയിൽ വെള്ളയോദ്ധാവ് കാലുകുത്തിയതു മുതൽ ഈരാസേമ അവളെ മറന്നു പോയിരുന്നു.

പഴക്കുഴമ്പോ പച്ചച്ചോളം ചവച്ചതോ കൊത്തിയെടുക്കാനവളെ അനുവദിക്കാൻ യുവതിയുടെ തുടുത്ത ചുണ്ടുകളിപ്പോൾ തുറക്കാറേയില്ല; സ്വർണ്ണത്തലപ്പൂട മിനുക്കിക്കൊടുക്കാൻ ഒരിക്കൽ പോലും അവളുടെ മധുരഹസ്തങ്ങളവളെ ലാളിക്കുന്നുമില്ല.

തന്റെ യജമാനത്തിയുടെ പ്രിയനാമമവൾ ആവർത്തിച്ചു വിളിച്ചിട്ടും ഈരാസേമയുടെ പുഞ്ചിരി അവളിലേക്കു തിരിയുകയോ അവളുടെ ഹൃദയത്തിലൊരുകാലത്ത് ശ്രുതിമധുരമായിരുന്ന ആ സഹചാരിസുഹൃത്തിന്റെ ശബ്ദം കേട്ടതായി ഭാവിക്കുകയോ ചെയ്തില്ല.

കഷ്ടം തന്നെ! എപ്പോഴും ആനന്ദമയിയായ അവളുടെ മനസ്സിളക്കുന്ന സ്വരമാധുര്യം സമതലങ്ങളിൽ നിരന്തരം പ്രതിധ്വനിക്കുകയാൽ തുപ്പന്റെ ജനമാകെ അവളെ ജാന്ദയ്യയെന്നു വിളിച്ചിരുന്നു. എന്നാൽ ഇപ്പോളോ തന്റെ യജമാനത്തിയാൽ അവഗണിക്കപ്പെട്ട് ദുഃഖിതയും നിശബ്ദയുമായ അവളിനിയും സുന്ദരിയായ ജാന്ദയ്യയായല്ല മോങ്ങാൻ മാത്രമറിയാവുന്ന വീട്ടിൽ വളരുന്ന ഉരുതാവ് ആയി കാണപ്പെടുന്നു.

പർവ്വതനിരകൾക്കു മേലെ സൂര്യൻ പതുക്കെ ചാഞ്ഞു. ഉന്നതശൃംഗങ്ങളിൽ മാത്രം അവന്റെ കിരണങ്ങൾ സ്വർണ്ണം പൂശി.

നിശബ്ദരാവിനു മുന്നോടിയായ ശാന്തസന്ധ്യാശോകം പുൽമേട്ടിലെ ശബ്ദങ്ങൾക്കു കടിഞ്ഞാണിട്ടു. കനത്ത വനാന്ധകാരത്തിൽ വഴിതെറ്റിയ ഒരു രാക്കിളി  കാറിക്കരയാൻ തുടങ്ങി.

കിഴവൻ മുടികൊഴിഞ്ഞ നെറ്റിയുയർത്തി.

“ആരകേമിന്റെ ചെവിയെ ഉണർത്തിയത് ഇന്ന്യൂമ പക്ഷിയുടെ കൂജനമല്ലേ?” അയാൾ ആശ്ചര്യത്തോടെ ചോദിച്ചു.

യുവതി വിറച്ചു കൂടാരത്തിനു പുറത്തുചാടി മാന്ത്രികന്റെ ചോദ്യത്തിനുത്തരം നൽകാൻ തിരിഞ്ഞു.

“യോദ്ധാവായ കൌമ്പിയുടെ പോർവിളിയാണത്.”

ഇന്ന്യൂമയുടെ രണ്ടാമത്തെ കരച്ചിൽ മുഴങ്ങിയപ്പോൾ വേട്ടക്കാരൻ ഓടിക്കുന്ന മാൻപേടയെപ്പോലെ ഈരാസേമ കാട്ടിലേക്കോടി. കാടുകളെ വിഭജിച്ച് ഒരു തടാകം പോലെ കിടന്ന സമതലത്തിലെത്തിയപ്പോളേ അവൾ ശ്വാസമെടുത്തുള്ളൂ.

അവിടെ എന്താണു സംഭവിക്കുന്നതെന്നു ഒരു സപ്പോപ്പേമമരത്തിൽ ശാന്തനായി ചരിയിരുന്ന് വീക്ഷിക്കുന്ന മാർചിമിനെയാണ് അവളുടെ കണ്ണുകൾ ആദ്യം കണ്ടത്. അവനു ചുറ്റുമായി ഈരാപൂവത്തിന്റെ നേതൃത്വത്തിൽ നൂറു യോദ്ധാക്കൾ ഒരു വലയം തീർത്തു. കരുത്തുറ്റ കൈകളാൽ ബലമാർന്ന ആയുധങ്ങൾ ചുഴറ്റി കോപക്കണ്ണുകളോടെ ധീരനായ കൌമ്പി സകലരേയും അധിക്ഷേപിക്കുകയായിരുന്നു.

വിദേശീയനെ വിട്ടുതരാൻ മുഖ്യൻ ആവശ്യപ്പെട്ടപ്പോൾ വഴികാട്ടി ഇത്രമാത്രം പറഞ്ഞു.

“ആദ്യം കൌമ്പിയെ കൊല്ലുക.”

മാന്ത്രികന്റെ പുത്രി ശരം പോലെ പാഞ്ഞു. ആ കോമളരൂപം ധീരരുടെ പ്രഹരങ്ങളിൽ നിന്നും മാർചിമിനെ രക്ഷിക്കുന്നത് കാണേണ്ടതു തന്നെ. സ്വന്തം മടയിൽ ആക്രമിക്കപ്പെടുന്ന കരിമ്പുലിയെപ്പോലെ ഈരാപൂവം ഗർജ്ജിച്ചു.

“മാന്ത്രികന്റെ മകളേ,” കൌമ്പി ശാന്തനായി പറഞ്ഞു, “അപരിചിതനെ കൂടാരത്തിലേക്കു നയിക്കൂ. ആരകോമിനു മാത്രമേ അദ്ദേഹത്തെ രക്ഷിക്കാനാകൂ.”

ഈരാസേമ വെള്ളയോദ്ധാവിനു നേരെ തിരിഞ്ഞു.

“വരൂ.”

അവൻ നിശബ്ദനായിരുന്നു.

“അങ്ങു വന്നില്ലെങ്കിൽ,” കന്യക പറഞ്ഞു, “ഈരാസേമയും അങ്ങയോടൊപ്പം മരിക്കും.”

മാർചിം എഴുന്നേറ്റു; പക്ഷേ കന്യകയെ പിന്തുടരുന്നതിനു പകരം അവൻ ഈരാപൂവത്തിനു നേരെ നടന്നു. അവന്റെ വാൾ വായുവിൽ തിളങ്ങി.

“തബജാരമുഖ്യാ, ഞങ്ങളുടെ വർഗ്ഗത്തിലെ യോദ്ധാക്കൾ ഒരിക്കലും യുദ്ധം ചെയ്യാൻ മടിക്കാറില്ല, നീ കാണുന്നവൻ അതിനു മുതിരാത്തത്, ആതിഥ്യഭൂമിയിൽ രക്തച്ചൊരിച്ചിലരുതെന്ന് അവന്റെ പിതാക്കൾ പഠിപ്പിച്ചിട്ടുള്ളതിനാലാണ്.”

ശക്തമായ കൈകളിലെ പോർമഴു ചുഴറ്റി തബജാരമുഖ്യൻ ആനന്ദഗർജ്ജനം ചെയ്തു. രണ്ടു രണശൂരർക്കും കണ്ണാൽ പരസ്പരം അളക്കാൻ കഷ്ടിച്ചു സമയമേ കിട്ടിയിരുന്നുള്ളൂ. ആദ്യപ്രഹരത്തിനു മുമ്പേ കൌമ്പിയും ഈരാസേമയും അവർക്കിടയിൽ കയറി.

അവളുടെ കൈകൾ അവനെ ചുറ്റി. ദ്വന്ദയുദ്ധത്തിൽ നിന്നും പിൻവാങ്ങാൻ ആരകോമിന്റെ പുത്രി മാർഗ്ഗവാസിയോട് യാചിച്ചതെല്ലാം വെറുതെയായി. മറുവശത്ത് മുഖ്യന്റെ കോപം തന്നിലേക്കാകർഷിക്കാൻ ഈരാപൂവത്തിനെ പ്രകോപിപ്പിക്കാൻ കൌബി നടത്തിയ ശ്രമങ്ങളും വിഫലമായി.

ഈരാപൂവത്തിന്റെ ഒരാംഗ്യത്തിൽ യോദ്ധാക്കൾ രണ്ടു സഹോദരരേയും പിടിച്ചുമാറ്റി; ദ്വന്ദയുദ്ധം ആരംഭിക്കുകയും ചെയ്തു.

പെട്ടെന്ന് യുദ്ധകാഹളത്തിന്റെ പരുഷശബ്ദം കാട്ടിൽ ഇടിപോലെ മുഴങ്ങി. നിഴൽ വിരിച്ച തെങ്ങിൻ തീരങ്ങളിലെ സഭ്യരായ പീചിഗ്വാരരുടെ പോരൊലിയായ ശങ്ഖനാദത്തിന്റെ മുഴക്കം കേട്ട മലമക്കൾ വിറച്ചു. മാറ്റൊലി വന്നത് മഹത്തായ ഗ്രാമത്തിൽ നിന്നുതന്നെ, ശത്രു ആക്രമണമാരംഭിച്ചു കഴിഞ്ഞിരിക്കാം.

മുഖ്യനേയും കൊണ്ട് യോദ്ധാക്കൾ അങ്ങോട്ടോടി. അപരിചിതനോടൊപ്പം ആരകോമിന്റെ പുത്രി മാത്രം അവശേഷിച്ചു.

## അദ്ധ്യായം 11

ഗ്രാമത്തിലേക്കോടിവന്ന തബജാരയോദ്ധാക്കൾ കാലിക്കൂട്ടത്തെ പാർപ്പിക്കുന്ന കൈസാര എന്ന വളച്ചുകെട്ടിനകത്ത് ശത്രുവിനേയും കാത്തിരുന്നു.

ശത്രു വരാതായപ്പോൾ അവരവനെ തേടാനിറങ്ങി.

അവർ കാട് അരിച്ചുപെറുക്കുകയും നാടാകെ തേടുകയും ചെയ്തുവെങ്കിലും പീചിഗ്വാരരുടെ വഴിത്താരയുടെ പൊടിപോലും കണ്ടുകിട്ടിയില്ല, പക്ഷേ തീരദേശത്തിലെ ശങ്ഖനാദത്തിന്റെ നടുക്കം മലയോദ്ധാക്കളുടെ കാതുകളിൽ പതിച്ചിട്ടുണ്ടെന്നതിൽ സംശയവുമില്ല.

അപരിചിതനെ രക്ഷിക്കാൻ ആരകോംപുത്രിയെടുത്ത ഒരടവാണതെന്നു സംശയിച്ച ഈരാപൂവം നേരെ മാന്ത്രികന്റെ കുടാരത്തിലേക്കു നടന്നു. രക്ഷപ്പെട്ടോടുന്ന ഇരയുടെ മണം പിടിച്ച് കാടരികുകളിലൂടെ ഗ്വാരക്കാട്ടുപട്ടി കുതിക്കുന്നതുപോലെ അമർഷംകൊണ്ടു യോദ്ധാവിന്റെ പാദങ്ങൾ തിടുക്കപ്പെട്ടോടി.

തബജാരദേശത്തിന്റെ മഹാനായ മുഖ്യൻ തന്റെ കുടാരത്തിലേക്കു വരുന്നത് കണ്ടെങ്കിലും ആരകോം അനങ്ങിയില്ല. ത്തുക്കമഞ്ചത്തിൽ കാൽമടക്കിയിരുന്ന് അയാൾ ഈരാസേമയ്ക്കു കാതു കൊടുക്കുകയായിരുന്നു. യുവതി അപരാഹ്നത്തിലെ വിജയത്തെക്കുറിച്ചു വിവരിക്കുകയായിരുന്നു; ഈരാപൂവത്തിന്റെ അമംഗളരൂപത്തിന്റെ കാഴ്ച കിട്ടിയപ്പോൾ ചാടി വില്ലെടുത്ത് അവൾ വെള്ളയോദ്ധാവിനരികിൽ നിലയുറപ്പിച്ചു.

മാർചിം മന്ദമവളെ മാറ്റി മുന്നോട്ടു ചുവടു വച്ചു.

അവനെ ചുറ്റിയ തബജാരകന്യകയുടെ സംരക്ഷണം യോദ്ധാവിനിഷ്ടമായില്ല.

“ആരകേം! തബജാരരുടെ പ്രതികാരം വെള്ളയോദ്ധാവിനെ കാത്തിരിക്കുന്നു; ഈരാപൂവം അതിനാണ് വന്നത്.”

“അതിഥി തുപ്പന്റെ സുഹൃത്താണ്. അപരിചിതനോട് അപരാധം ചെയ്യുന്നവനു അവന്റെ മേഘഗർജ്ജനം കേൾക്കേണ്ടിവരും.”

“സുരേമയുടെ സ്വപ്നങ്ങളുടെ സൂക്ഷിപ്പുകാരിയായ തുപ്പന്റെ കന്യകയെ മോഷ്ടിച്ച വരത്തനാണ് തുപ്പനോട് അപരാധം ചെയ്തത്.”

“ജിബോയപ്പെരുമ്പാമ്പു പോലെ ചീറുന്ന ഈരാപൂവത്തിന്റെ വായ് നുണയാണ് പറയുന്നത്,” ഈരാസേമ ഘോഷിച്ചു.

മാർചിം പറഞ്ഞു.

“ധീരയോദ്ധാക്കളുടെ മുഖ്യനായിരിക്കാൻ അനർഹനാണ് നീചനായ ഈരാപൂവം.”

മാന്ത്രികൻ മന്ദം ഭീഷണമായോതി.

“തനുവിലെ പൂവവൾ വെള്ളയോദ്ധാവിനു അടിയറവച്ചിട്ടുണ്ടെങ്കിൽ അവൾ മരിക്കും. പക്ഷേ തുപ്പന്റെ അതിഥി ആദരണീയനാണ്; ആരുമദ്ദേഹത്തെ തൊടരുത്, സകലരും സേവിക്കണം.”

ഈരാപൂവം അലറി; അവന്റെ പരുഷാക്രോശം നദിക്കയത്തിലെ സൂകരിയാനക്കോണ്ടയുടെ പ്രകമ്പനം പോലെ നെഞ്ചുകൾതോറും ഇടിമുഴക്കം സൃഷ്ടിച്ചു.

“കോപിഷ്ഠനായ ഈരാപൂവം നിന്നെ ഇനിയും കേൾക്കാനാഗ്രഹിക്കുന്നില്ല, കിഴവൻ മാന്ത്രികാ! തബജാരരുടെ പ്രതികാരത്തിൽ നിന്നും വരത്തനെ രക്ഷിക്കാൻ ശ്രമിച്ചാൽ അതു നിന്റെമേൽ വീഴും.”

മാന്ത്രികന്റെ സഹോദരനായ കിഴവൻ അങ്ജീര കൂടാരത്തിനകത്തു പ്രവേശിച്ച് ഭീകരമായ പോർമഴു കയ്യിലെടുത്ത് അതിലും ഭീകരമായ ക്രോധം കണ്ണിലാവാഹിച്ചു.

“കിഴവൻ മാന്ത്രികന്റെ കുടിലിൽ അദ്ദേഹത്തെ ഭീഷണിപ്പെടുത്തുന്ന നിന്റെ സിരകളിൽ തേനല്ല ചോരയാണെങ്കിൽ ആ ചോര കുടിക്കാനീ പാറാട വരുന്നു.”

ആരകേം സഹോദരനെ മാറ്റിക്കൊണ്ടുപോയി.

“ശാന്തം, നിശബ്ദം, അങ്ജീരാ.”

മണ്ണിൽ വാലിലമർന്നിരുന്ന് ഇരയുടെ മുഖത്തു ചാടിവീഴുന്ന കോപിച്ച കനിനാന അണലിയെപ്പോലെ മാന്ത്രികന്റെ നീണ്ടുമെലിഞ്ഞ ശരീരം വിജൃംഭിച്ചു. ചുളിവുകൾ ഉള്ളിലേക്കു വലിഞ്ഞു ചുങ്ങിയ അയാളുടെ ചുണ്ടുകൾ വെളുത്തുകൂർത്ത പല്ലുകാട്ടി.

“ഒരടികൂടി വച്ചാൽ, തുപ്പന്റെ ഉഗ്രകോപം ഈ ഉണങ്ങിച്ചുങ്ങിയ കയ്യുടെ ഭാരത്താൽ നിന്നെ ഞെരിക്കും!”

“ഈയൊരു നിമിഷം മാന്ത്രികന്റെ കൂടെ തുപ്പനില്ല,” മുഖ്യൻ മറുപടി നൽകി.

മാന്ത്രികൻ ചിരിച്ചു, ആ കുടിലഹാസം അരിരേഞ്ഞ എന്ന നീർനായുടെ കുര പോലെ അവിടമാകെ വട്ടം ചുറ്റുന്നതായി തോന്നിപ്പിച്ചു.

“അവന്റെ ഇടിയൊച്ച കേൾക്കൂ, ഭൂമിയുടെ അഗാധതയിലെന്നപോലെ യോദ്ധാവേ, അതു നിന്റെ ചങ്കു വിറപ്പിക്കട്ടെ.”

ആരകേം ആ ഭീകരപദമുച്ചരിച്ച് കൂടാരത്തിന്റെ നടുവിലേക്കു നടന്ന് അവിടെയുണ്ടായിരുന്ന വലിയൊരു വിരികല്ലുയർത്തി നിലത്തുറച്ചാഞ്ഞു ചവിട്ടി; പെട്ടെന്നു ഭൂമി തുറന്നു. പാറയുടെ വയറിൽ നിന്ന് പിഴുതെടുത്തപോലെ തോന്നിയ ഒരു ഭയാനകമുരൾച്ച ആ അഗാധഗഹ്വരത്തിലൂടെ അവിടെയെങ്ങും വ്യാപിച്ചു.

ഈരാപൂവം വിറയ്ക്കുകയോ വിളറുകയോ ചെയ്തില്ല, പക്ഷേ അവന്റെ കണ്ണിലെ വെളിച്ചവും ചുണ്ടിലെ ശബ്ദവും മങ്ങിയതായി തോന്നി.

“ഇടിയുടെ ദൈവം മാന്ത്രികന്റേതാണ്, യുദ്ധത്തിന്റെ ദൈവം ഈരാപൂവത്തിന്റേയും.”

കഠോരനായ ആ യോദ്ധാവ് കൂടാരത്തിനു പുറത്തുകടന്നു, വൈകാതെ അവന്റെ കരുത്തുറ്റ രൂപം മൂവന്തിയിലലിയുകയും ചെയ്തു.

മാന്ത്രികനും സഹോദരനും കൂടാരവാതിൽക്കൽ അനുഭവങ്ങൾ പങ്കുവച്ചു.

താൻ കണ്ടതോർത്ത് മാർചിം അപ്പോളും വിസ്മയാധീനനായി കിഴവൻ മാന്ത്രികന്റെ ചവിട്ടിൽ ഭൂമിയിൽ തുറന്നുവന്ന അഗാധഗഹ്വരത്തിൽനിന്നും കണ്ണെടുക്കാതെ നിന്നു. വിദൂരമായ തീരത്തടിക്കുന്ന തിരയിരമ്പം പോലെ ഒരു മങ്ങിയ ശബ്ദം അഗാധതകളിൽ നിന്നും അവിടമാകെ അപ്പോളും പ്രതിധ്വനിച്ചുകൊണ്ടിരുന്നു.

മാർഗ്ഗവാസിയോദ്ധാവ് ചിന്താമഗ്നനായി; തബജാരരുടെ ദൈവം തന്റെ മാന്ത്രികനു ഇത്രയും ശക്തി കൊടുത്തത് അവനു വിശ്വസിക്കാനായില്ല.

അപരിചിതന്റെ മനസ്സിലിരുപ്പു മനസ്സിലാക്കിയ ആരകേം തന്റെ പുകക്കുഴൽ കത്തിക്കുകയും മരക്കച്ചിലപ്പെട്ടുക്കുകയും ചെയ്തു.

“തുപ്പന്റെ കോപം ശമിപ്പിക്കാനും അവന്റെ ഇടിയുടെ ശബ്ദം ശാന്തമാക്കാനും കാലമായിരിക്കുന്നു,” അയാൾ പറഞ്ഞു.

അതും പറഞ്ഞ് അയാൾ കൂടാരത്തിനു പുറത്തിറങ്ങി.

പുഞ്ചിരിക്കുന്ന ചുണ്ടുകളും ജയഘോഷം സ്ഫുരിക്കുന്ന കണ്ണുകളുമായി അപ്പോൾ ഈരാസേമ യുവാവിനരികിലേക്കു വന്നു.

“പുഴവെള്ളത്തിലെ നെൽച്ചെടിപോലെ ആമോദവതിയാണ് ഈരാസേമയുടെ ഹൃദയം. ആരകേചമിന്റെ കൂടാരത്തിൽ ആർക്കും വെള്ളയോദ്ധാവിനെ മുറിപ്പെടുത്താനാകില്ല.”

“ശത്രുവിൽനിന്നും അകന്നു നിൽക്കൂ, തബജാരയുവതീ” കടുത്ത സ്വരത്തിൽ അപരിചിതൻ മറുപടിയേകി.

കന്യകയുടെ ആവലാതി നിറഞ്ഞ മൃദുനയനങ്ങളിൽ നിന്നും മുഖം മറച്ച് അവൻ പരുഷമായി എതിർവശത്തേക്കു തിരിഞ്ഞു.

“വെള്ളയോദ്ധാവ് മണ്ണിലെ പുഴുവെന്നപോലെ ഈരാസേമയിൽനിന്നും മുഖം തിരിക്കാൻ തക്കവണ്ണം അവൾ എന്താണ് ചെയ്തത്?”

കന്യകയുടെ വാക്കുകൾ മാർചിമിന്റെ ഹൃദയത്തിൽ മധുരമായി മുഴങ്ങി. പനമ്പട്ടകൾ കാറ്റിൽ മർമ്മരം മുഴക്കുന്നതും ഇങ്ങനെയാണ്. യുവാവിനു ആത്മനിന്ദയും അവളോട് സഹതാപവും തോന്നി.

“നീ കേൾക്കുന്നില്ലേ, ചാരുകന്യകേ?” സംസാരിക്കുന്ന ഗഹ്വരത്തിലേക്കു ചൂണ്ടി അവൻ ആശ്ചര്യം കൊണ്ടു.

“അത് തുപ്പന്റെ ശബ്ദമാണ്!”

“നിന്റെ ദൈവം മാന്ത്രികന്റെ വായിലൂടെ സംസാരിച്ചിരിക്കുന്നു, ‘തനുവിലെ പൂവവൾ വെള്ളയോദ്ധാവിനു അടിയറവച്ചിട്ടുണ്ടെങ്കിൽ അവൾ മരിക്കും.’”

തകർന്ന ഈരാസേമ അവളുടെ തലതാഴ്ത്തി.

“തുപ്പന്റെ ശബ്ദമല്ല, തന്നെ വിളിക്കുന്ന വെളുത്ത കന്യകയുടെ ഗാനമാണ് വെള്ളയോദ്ധാവ് കേൾക്കുന്നത്.”

ഗഹ്വരാഗാധത്തിൽനിന്നുവന്ന വിചിത്രശബ്ദങ്ങൾ പൊടുന്നനെ നിലച്ചു, കൂടാരത്തിലാകെ ഒരു ഗംഭീര നിശബ്ദത പരന്നു, യോദ്ധാവിന്റെ ധമനികളിലെ നാഡിമിടിപ്പും കന്യകയുടെ ചുണ്ടുകളെ വിറപ്പിച്ച നെടുവീർപ്പുകളും മാത്രം കേൾക്കാനായി.

## അദ്ധ്യായം 12

പകലിരുണ്ടു, രാവായിക്കഴിഞ്ഞു.

മാന്ത്രികൻ കൂടാരത്തിൽ മടങ്ങിയെത്തി ആയാസപ്പെട്ട് വിരികല്ലുകൊണ്ട് ഗഹ്വരത്തിന്റെ വായ് മൂടി. പീചിഗ്വാര ശത്രുവിനെത്തേടി കാടരിച്ചുപെറുക്കിയതിനു ശേഷം തന്റെ സഹോദരയോദ്ധാക്കളോടുകൂടി പിൻവാങ്ങി വിശ്രമിച്ചിരുന്ന മഹത്തായ താബാഗ്രാമത്തിൽ നിന്നും കൌബിയും മടങ്ങിവന്നിരുന്നു.

കൂടാരത്തിനു നടുവിൽ തൂക്കിയൊരുക്കിയിട്ട മഞ്ചങ്ങളിൽ കാർണൌബ പനമ്പായ വിരിച്ച് ഈരാസേമ കഴിഞ്ഞചന്ദ്രനിലുണ്ടാക്കിയ വീഞ്ഞും വേട്ടയിറച്ചിയിൽ ബാക്കിവന്നതും

വിളമ്പി. തബജാരയോദ്ധാവു മാത്രമേ അത്താഴം രുചിച്ചുള്ളൂ, എന്തെന്നാൽ ദുഃഖം പിഴിഞ്ഞെടുക്കുന്ന ഹൃദയപിത്തരസം അവന്റെ രുചിയെ കയ്പ്പുറ്റതാക്കിയിരുന്നില്ല.

മാന്ത്രികൻ തന്റെ പുകക്കുഴലെടുത്ത് തുപ്പന്റെ വിശുദ്ധധൂമം തന്റെ നെഞ്ചിന്റെയുള്ളിൽ വലിച്ചുനിറച്ചു. തന്റെ തിളയ്ക്കുന്ന രക്തത്തെ തണുപ്പിക്കാൻ അപരിചിതൻ ആർത്തിയോടെ ശുദ്ധവായു വിഴുങ്ങി. തേൻകൂടിൽ നിന്നൂറിവരുന്ന തേൻപോലെ അവളുടെ വിറയ്ക്കുന്ന അധരങ്ങളിൽനിന്ന് ഇടയ്ക്കിടെ ഉതിരുന്ന തേങ്ങലുകളിലൂടെ യുവതിയുടെ ആത്മാവ് വാർന്നുവീഴുന്നുവെന്നു തോന്നി.

കൌബി മഹത്തായ താബയിലേക്കു പോയിക്കഴിഞ്ഞു. വിശുദ്ധചടങ്ങുകൾക്ക് തയ്യാറെടുപ്പിക്കുന്ന ധൂമം മാന്ത്രികൻ അപ്പോളും വലിച്ചുകൊണ്ടേയിരുന്നു.

കൂർക്കം വലിക്കുന്ന രാവിൽ ഊർജ്ജസ്വലമായൊരു കരച്ചിൽ ആകാശത്തേക്കുയരുന്നു. തലയുയർത്തി മാർചിം അതു ശ്രദ്ധിക്കുന്നു. വീണ്ടും അതുപോലൊരു ശബ്ദം കേൾക്കുന്നു. യുവതിക്കു മാത്രം കേൾക്കാവുന്ന വിധത്തിൽ യോദ്ധാവ് മന്ത്രിക്കുന്നു.

“കടൽക്കൊക്കിന്റെ കരച്ചിൽ നീ കേട്ടുവോ, ഈരാസേമ?”

“പേരറിയാത്ത ഒരു പക്ഷിയുടെ കരച്ചിൽ ഈരാസേമ കേൾക്കുന്നുണ്ട്.”

“കടൽക്കൊക്കായ ആച്ചിയാച്ചിയാണത്. മലമകളായ ഈരാസേമ തിരകൾ തകർന്നുവീഴുന്ന വെള്ളമണൽത്തീരത്തിലൂടെ ഒരിക്കലും നടന്നിട്ടില്ല.”

“മണൽത്തീരങ്ങൾ തെങ്ങിൻ തോട്ടങ്ങളുടെ പ്രഭുക്കളായ പീചിഗ്വാരരുടേതാണ്.”

കടൽത്തീരത്ത് അധിവസിച്ചിരുന്ന മഹത്തായ യോദ്ധാക്കളുടെ ജനത സ്വയം താഴ്വരയുടെ പ്രഭുക്കൾ എന്നർത്ഥമുള്ള പീചിഗ്വാരരെന്നു വിളിച്ചു; അവരുടെ ശത്രുക്കളായ തബജാരരാകട്ടെ അവരെ പരിഹാസപൂർവ്വം കൊഞ്ചുതീനികൾ എന്നർത്ഥമുള്ള പോചിഗ്വാരരെന്നു കളിപ്പേരും വിളിച്ചു.

വെള്ളയോദ്ധാവിനെ അപമാനിക്കരുതെന്നു കരുതി ഈരാസേമ പീചിഗ്വാരരെക്കുറിച്ച് പറയുമ്പോൾ അവർ സ്വയം വിളിച്ചിരുന്ന യോദ്ധാക്കളുടെ പേര് തന്നെ ഉപയോഗിക്കാൻ ശ്രദ്ധിച്ചു.

പരിചിന്തനത്തിടെ പറയാനുദ്ദേശിച്ച വാക്ക് ഒരു നിമിഷം അപരിചിതൻ ചുണ്ടിൽ തന്നെ നിറുത്തി.

“കടൽക്കൊക്കിന്റെ കൂജനം നിന്റെ അതിഥിയുടെ സുഹൃത്തായ ധീരനായ പോചിയുടെ പോർവിളിയാണ്.”

തന്റെ സഹോദരരെ ഓർത്ത് കന്യക നടുങ്ങി. ജാകൌനയുടെ സഹോദരൻ ധീരനായ പോചിയുടെ യശസ്സ് കടലിൽ നിന്നും മലയരുവിയുയരങ്ങൾവരെ പൊങ്ങിയിരുന്നു. മിക്കവാറും തന്റെ പോർമഴുവിന്റെ ഓരോ പ്രഹരത്താലും പ്രബലനായ ഓരോ

തബജാരയോദ്ധാവിനെ വീതം കമോസിം ശവക്കുഴിയിലാക്കിയ അവനെതിരെ പ്രതികാരഗർജ്ജനം നടത്താത്ത കൂടാരങ്ങളവിടെ കുറവാണ്.

തന്റെ ധീരയോദ്ധാക്കൾക്കു മുമ്പായി സുഹൃത്തിനെ രക്ഷിക്കാൻ പോചി വന്നതിനെക്കുറിച്ച് ഈരാസേമ ചിന്തിച്ചു. ദ്വന്ദയുദ്ധം ആരംഭിച്ച സമയത്ത് ശങ്ഖ് വിളിച്ചത് അവനാണെന്ന കാര്യത്തിൽ സംശയമൊന്നുമില്ല. അതിനാൽ വിഷാദവും ആമോദവും കലർന്നൊരു സ്വരത്തിലാണ് അവൾ മറുപടി നൽകിയത്.

“അപരിചിതൻ രക്ഷപ്പെട്ടിരിക്കുന്നു, ഈരാസേമ മിണ്ടാത്തതിനാൽ അവളുടെ സോദരർ മരിക്കും.”

“നിന്റെ ആത്മാവിൽനിന്ന് ഈ വിഷാദം മാറ്റിക്കളയൂ. അപരിചിതൻ നിന്റെ നാട്ടിൽ നിന്നു പോകുമ്പോൾ, തബജാര കന്യകേ, പട്ടിണിക്കിട്ട കടുവയെപ്പോലെ രക്തപ്പാടുകൾ അവശേഷിപ്പിക്കുകയില്ല.”

ഈരാസേമ വെള്ളയോദ്ധാവിന്റെ കയ്യെടുത്തു ചുംബിച്ചു.

“അപരിചിതന്റെ പുഞ്ചിരി” അവൾ തുടർന്നു, “അവരെനിക്കു ചെയ്യാനാഗ്രഹിക്കുന്ന ദ്രോഹസ്മരണയുടെ മൂർച്ച കുറയ്ക്കും.”

മാർചിം എഴുന്നേറ്റ് വാതിൽക്കലേക്കു നടന്നു.

“വെള്ളയോദ്ധാവ് എങ്ങോട്ടാണു പോകുന്നത്?”

“പോചിയെ തേടാൻ.”

“ആരക്വേമിന്റെ അതിഥി ഈ കൂടാരം വിട്ടു പുറത്തിറങ്ങരുത്. കാരണം ഈരാപൂവത്തിന്റെ യോദ്ധാക്കൾ അവനെ കൊല്ലും.”

“വയസ്സന്മാരും വനിതകളുമല്ല, ദൈവവും ആയുധങ്ങളുമാണ് യോദ്ധാവിനെ സംരക്ഷിക്കുന്നത്.”

“ഒരായിരം യോദ്ധാക്കൾക്കെതിരെ ഒരു ധീരനൊന്നുമാകില്ല; ധീരനും ശക്തനുമായ തമന്ദുവ ഈനാംപേച്ചിയെ എണ്ണത്തിലേറെയുള്ള കാട്ടുപൂച്ചകൾ കൊന്നുതിന്നുന്നു. വെള്ളയോദ്ധാവിന്റെ ആയുധങ്ങൾ അദ്ദേഹത്തിന്റെ നിഴലറ്റം വരെയേ എത്തുകയുള്ളൂ - തബജാരരുടേയോ ആനജിക്കഴുകനെപ്പോലെ ഉയർന്നു നേരെ പറക്കുന്നു.”

“ഓരോ യോദ്ധാവിനും അവനവന്റെ ദിവസമുണ്ട്. അപരിചിതൻ ഈരാസേമ മരിക്കുന്നതു കാണുകയില്ല, മറിച്ച് സ്വന്തം മരണം അവളെ കാട്ടും.”

മാർചിം അന്തം വിട്ടു പറഞ്ഞു.

“ഈരാസേമ പീചിഗ്വാര മുഖ്യനെ കണ്ട് അവളുടെ അതിഥിയോട് അദ്ദേഹത്തിന്റെ സുഹൃത്തായ യോദ്ധാവിന്റെ വാക്കുകൾ അറിയിക്കുന്നതാണ്.”

ധ്യാനത്തിൽനിന്നുണർന്ന് മാന്ത്രികൻ ഒടുവിൽ പുറത്തുവന്നു. അയാളുടെ വലതുകയ്യിൽ മരക്കച്ചിലമ്പു കിലുങ്ങി; ഉറച്ച ഓരോ മന്ദപാദപതനത്തിലും മണികൾ മുഴങ്ങി.

അയാൾ തന്റെ മകളെ അരികിലേക്കു വിളിച്ചു.

"ഈരാപൂവത്തിന്റെ ധീരയോദ്ധാക്കൾ കൂടാരമാക്രമിച്ചാൽ, കല്ലുയർത്തി യോദ്ധാവിനെ മണ്ണിലൊളിപ്പിക്കുക."

"അതിഥിയെ ഏകനായി പുറത്തുവിടരുത്. ഈരാസേമ മടങ്ങിവരും വരെ കാത്തിരിക്കുക. ഇന്ന്യൂമ ഇതുവരെയും പാടിയിട്ടില്ല."

കിഴവൻ വീണ്ടും തന്റെ തൂക്കമഞ്ചത്തിലിരുന്നു. കൂടാരത്തിന്റെ വാതിലടച്ച് കന്യകയും പോയി.

## അദ്ധ്യായം 13

അന്ധകാരത്തിലൂടെ മുന്നോട്ടുനീങ്ങിക്കൊണ്ടിരുന്ന ആരകേംമിന്റെ പുത്രി നിൽക്കുകയും ശ്രദ്ധിക്കുകയും ചെയ്തു.

കടൽക്കൊക്കിന്റെ കൂജനം മൂന്നാം തവണയാണ് അവൾ കേൾക്കുന്നത്. അതു വന്ന ഇടത്തേക്കു തന്നെ നേരെ നടന്നുചെന്ന് അവൾ ഒരു തടാകക്കരയിലെത്തി ഇരുൾകീറി പരിശോധിച്ചിട്ടും തേടിയതൊന്നും കണ്ടുകിട്ടിയില്ല.

കൊലിബ്രിതേൻകുടിയൻപക്ഷിയുടെ ചെറുമൂളൽ പോലെ ഒരു മൃദുലോലശബ്ദം നിശബ്ദത ഭഞ്ജിച്ചു.

"ധീരനായ പോചിയുടെ വെള്ളസഹോദരൻ ഈരാസേമയുടെ വായിലൂടെ അവനെ വിളിക്കുന്നു."

മാറ്റൊലി മാത്രം അവൾക്കു മറുപടിയേകി.

"അങ്ങയുടെ ശത്രുക്കളുടെ മകൾ അങ്ങേക്കരികിലെത്തുന്നത് അപരിചിതൻ അങ്ങയെ സ്നേഹിക്കുന്നതു കൊണ്ടും അവൾ അപരിചിതനെ സ്നേഹിക്കുന്നതു കൊണ്ടുമാണ്."

ശാന്തമായ തടാകോപരിതലം പിളർന്ന് ഒരു രൂപം ഓരത്തേക്കു നീന്തി പ്രത്യക്ഷമായി.

"മാർചിമിന്റെ യുദ്ധത്തിലെ സഹോദരനായ പോചിയുടെ പേര് നിനക്കറിയുന്നതിനാൽ നിന്നെ അയച്ചിട്ടുള്ളത് അവൻ തന്നെയാണ്."

"പീചിഗ്വാര മുഖ്യനു സംസാരിക്കാം, വെള്ളയോദ്ധാവ് കാത്തിരിക്കുകയാണ്."

“എങ്കിൽ വെള്ളയോദ്ധാവിനെ രക്ഷിക്കാൻ പോചി വന്നിട്ടുണ്ടെന്ന് ഈരാസേമ മടങ്ങിച്ചെന്ന് അദ്ദേഹത്തോടു പറയുക.”

“അപരിചിതന് അതറിയാവുന്നതിനാലാണ് ഈരാസേമയെ പോചിയുടെ വാർത്തകൾ അറിയാൻ അയച്ചത്.”

“വെള്ളയോദ്ധാവിന്റെ ചെവിയിലേക്കു മാത്രമേ സംസാരിക്കാനായി പോചിയുടെ വായ് തുറക്കുകയുള്ളൂ.”

“ആരകേം പോയി കൂടാരം വിജനമാകുന്നതുവരെ എങ്കിലദ്ദേഹം കാത്തിരിക്കണം; അപ്പോൾ ഈരാസേമ വന്ന് അദ്ദേഹത്തെ അപരിചിതന്റെ സവിധത്തിലെത്തിക്കുന്നതാണ്. ”

“ഒരിക്കലുമില്ല, തബജാരപുത്രീ, വിജേതാവായല്ലാതെ ഒരു പീചിഗ്വാര ധീരനും ഇന്നേവരെ ശത്രുവിന്റെ കൂടാരമുറ്റം കടന്നിട്ടില്ല. സാഗരയോദ്ധാവിനെ ഇവിടെ കൊണ്ടുവരണം.”

“ഈരാപൂവത്തിന്റെ പ്രതികാരം ആരകേമിന്റെ കൂടാരത്തിനു ചുറ്റും ചുറ്റിക്കറങ്ങുകയാണ്. പ്രതിരോധിക്കാനും രക്ഷിക്കാനും മതിയായത്ര പീചിഗ്വാര യോദ്ധാക്കളേയും കൊണ്ടാണോ അപരിചിതന്റെ സഹോദരൻ വന്നിട്ടുള്ളത്?”

പോചി പര്യാലോചിച്ചു.

“സാഗരയോദ്ധാവ് നിന്റെ നാട്ടിൽ കാലുകുത്തിയശേഷം എന്തെല്ലാമാണ് സംഭവിച്ചതെന്നു പർവ്വത കന്യകേ, പറയുക.”

അപരിചിതനെതിരെയുള്ള ഈരാപൂവത്തിന്റെ കോപസീൽക്കാരം മുതൽ മാന്ത്രികൻ വിളിച്ചുവരുത്തിയ തുപ്പന്റെ ശബ്ദം ആ കോപം ശമിപ്പിച്ചതു വരെ ഈരാസേമ വിവരിച്ചു.

“വെളിച്ചത്തെ ഭയക്കുകയും ഇരുളിൽ പറക്കുകയും ചെയ്യുന്ന അങ്ജീരപ്പാറാടയെ പോലെയാണ് ഈരാപൂവത്തിന്റെ കോപവും.”

പോചിയുടെ കൈകൾ പെട്ടെന്ന് കന്യകയുടെ വായ് മൂടി, അവന്റെ സംഭാഷണം ശ്വാസം പോലെ നേർത്തു.

“ശബ്ദവും ശ്വാസവും നിശ്ചലമാക്കൂ, വനകന്യകേ, നിഴലിൽ ശത്രുവിന്റെ കാതുകൾ ശ്രദ്ധിക്കുന്നുണ്ട്.”

ചപലയായ നമ്പൂക്കുരുവി ചവിട്ടിയാലെന്ന പോലെ ഇലകൾ മന്ദം കിരുകിരുത്തു. ശബ്ദം ആദ്യം കാടരുകുകളിൽ നിന്നും വരികയും താഴ്വരയിലേക്ക് അതിവേഗം പോകുകയും ചെയ്തു.

ധീരനായ പോചി തനിക്കു പേരും ചുറുചുറുക്കും തന്ന ചിന്നക്കൊഞ്ചു പോലെ പുല്ലിലൂടെ തെന്നിയിറങ്ങി അഗാധമായ തടാകത്തിലേക്ക് അപ്രത്യക്ഷനായി. ജലം ഒരു മർമ്മരം പോലും അവശേഷിപ്പിക്കാതെ തന്റെ പ്രസന്നമായ തിരകൾകൊണ്ട് അവനെ മൂടി.

ഈൗരാസേമ കൂടാരത്തിലേക്കു മടങ്ങുമ്പോൾ പാതിവഴിയിൽ ഇന്തേഞ്ഞ എന്ന കൊല്ലന്തവളയെപ്പോലെ മണ്ണിലൂടെ ഇഴഞ്ഞുനീങ്ങുന്ന ഒരുപാടു യോദ്ധാക്കളുടെ നിഴലുകളുടെ സാന്നിദ്ധ്യം അറിഞ്ഞു.

അവൾ വരുന്നതു കണ്ട ആരകോം പുറത്തിറങ്ങി.

പോചിയിൽ നിന്നും താൻ കേട്ടതെല്ലാം തബജാരകന്യക മാർചിമിനോടു പറഞ്ഞു. മാർഗ്ഗവാസി യോദ്ധാവാകട്ടെ തന്റെ പീചിഗ്വാര സഹോദരനെ രക്ഷിക്കാനുള്ള വ്യഗ്രതയോടെ ചാടിയെഴുന്നേറ്റു. അവന്റെ ചുമലിൽ ഈൗരാസേമയുടെ സുന്ദരമായ കൈകൾ ചുറ്റിപ്പിടിച്ചു.

“മുഖ്യന് അദ്ദേഹത്തിന്റെ സഹോദരന്റെ സഹായം ഇപ്പോൾ ആവശ്യമില്ല. ജലപുത്രനായ അദ്ദേഹത്തെ ജലം തന്നെ കാക്കും. വൈകാതെ അപരിചിതന്റെ കാതുകൾക്ക് അദ്ദേഹത്തിന്റെ സുഹൃത്തിന്റെ വാക്കുകൾ കേൾക്കാനിടവരും. ”

“ഈൗരാസേമ, നിന്റെ അതിഥിയെ മാന്ത്രികന്റെ കൂടാരത്തിനും തബജാരരുടെ നാടിനും പുറത്തു പോകാൻ അനുവദിക്കേണ്ട സമയമായിരിക്കുന്നു. അവനു ഈൗരാപൂവത്തിന്റെ യോദ്ധാക്കളെ പേടിയില്ല, തുപ്പന്റെ കന്യകയുടെ നയനങ്ങളെയാണു ഭയം.”

“അദ്ദേഹം അവയിൽനിന്ന് ഒളിച്ചു പോകുമോ?”

“ഓയ്യിബോമൂങ്ങ പ്രഭാതനക്ഷത്രത്തിൽ നിന്നെന്ന പോലെ അപരിചിതൻ അവയിൽ നിന്നും പലായനം ചെയ്യണം.”

മാർചിം തിരക്കിട്ടു ചുവടുകൾ വച്ചു.

“പോകൂ, നന്ദികെട്ട യോദ്ധവേ, ആദ്യം അങ്ങയുടെ സഹോദരനെ കൊലയ്ക്കു കൊടുക്കൂ, പിന്നെ സ്വയം മരിക്കൂ. മരിക്കുന്നവരുടെ നിഴലുകൾ വസിക്കുന്ന ആമോദത്തിന്റെ മേച്ചിൽപ്പുറങ്ങളിലേക്ക് ഈൗരാസേമയും നിങ്ങളെ പിന്തുടർന്നു കൊള്ളാം.”

“എന്റെ സഹോദരനെ കൊല്ലുമെന്നു പറയുകയാണോ, ക്രൂരയുവതീ?”

“അങ്ങയുടെ കാൽപ്പാടുകൾ ശത്രുവിനെ അദ്ദേഹത്തിന്റെ ഒളിവിടത്തിലേക്കു നയിക്കും.”

മാർഗ്ഗവാസി കൂടാരത്തിനു നടുവിൽ നിശ്ചലനും നിശബ്ദനുമായി നിന്നുപോയി. അവനെ നോക്കാൻ ഭയപ്പെട്ട ഈൗരാസേമ തിളങ്ങുന്ന തീക്കനലുകൾ പൊട്ടിയ കൂടാരത്തിന്റെ ചുമരുകളിൽ സൃഷ്ടിച്ച അവന്റെ നിഴലിലേക്കു നോട്ടമുറപ്പിച്ചു.

അടുപ്പിനരികെ ചുരുണ്ടുകിടന്ന രോമാവൃതമായ നായ് ഏതോ സുഹൃത്ത് വരുന്നതിന്റെ അടയാളങ്ങൾ കാട്ടി. കാർണൌബ പനയോലകൾകൊണ്ടു നെയ്തെടുത്ത വാതിൽ പുറത്തുനിന്നും തുറന്ന കൌബി അകത്തു പ്രവേശിച്ചു.

“കശ്ശുമാങ്ങച്ചാരായം ധീരരുടെ ബോധം കളഞ്ഞു. അവർ അപരിചിതനെ കൊല്ലാൻ വരുന്നുണ്ട്.”

കന്യക ആവേശത്തോടെ എഴുന്നേറ്റു.

“തുപ്പന്റെ തൊണ്ട അടച്ചിരിക്കുന്ന വിരികല്ല് ഉയർത്തി അപരിചിതനെ ഒളിപ്പിക്കാം.”

തബജാരയോദ്ധാവ് ആ വലിയ കല്ല് ഉയർത്തി മണ്ണിൽ മറിച്ചിട്ടു.

“ആരകേ്വമിന്റെ മകൻ കൂടാരവാതിലിനു കുറുകെ കിടക്കണം. അവന്റെ ശരീരത്തിനു മുകളിലൂടെ ഒരു ധീരൻ കടന്നു പോയാൽ, പിന്നെ അയാൾ മണ്ണിൽനിന്ന് ഒരിക്കലും എഴുന്നേൽക്കരുത്.”

കൌബി അനുസരിച്ചു. കന്യക വാതിലടച്ചു.

ഏതാനും നിമിഷങ്ങൾ കടന്നുപോയി. ധീരരുടെ പോരൊലി അടുത്തേക്ക് വരുന്നതായി തോന്നി. എല്ലാത്തിനും മുകളിലായി ഈരാപൂവത്തിന്റേയും കൌബിയുടേയും കുപിതശബ്ദങ്ങൾ കേട്ടു.

“അവർ വരികയാണ്, പക്ഷേ തുപ്പൻ തന്റെ അതിഥിയെ കാത്തു കൊള്ളും.”

ആ നിമിഷം കന്യകയുടെ വാക്കുകൾ ഇടിയുടെ ദൈവം കേട്ടതുപോലെ നിശബ്ദമായിരുന്ന ഗുഹ മങ്ങിയ ഒരു ഗർജ്ജനം മുഴക്കി.

“ശ്രദ്ധിക്കൂ, തുപ്പന്റെ ശബ്ദമാണത്!”

ഈരാസേമ യോദ്ധാവിന്റെ കൈപിടിച്ച് അവനെ ഗഹ്വരത്തിലേക്കു നയിച്ചു. അവരൊന്നിച്ച് ഭൂമിയുടെ വയറ്റിലേക്കിറങ്ങി.

### അദ്ധ്യായം 14

പതയുന്ന കശ്ശുമാങ്ങച്ചാരായത്തിന്റെ അധികമധുപാനത്താൽ ഉന്മത്തരായ തബജാരയോദ്ധാക്കൾ അവരെ പലവട്ടം യുദ്ധത്തിൽ നയിച്ചു വിജയം നേടിക്കൊടുത്ത ഈരാപൂവത്തിന്റെ വാക്കുകളാൽ തീപിടിച്ചവരായി.

വീഞ്ഞു ശരീരത്തിന്റെ ദാഹം ശമിപ്പിക്കുന്നു; പക്ഷേ നിഷ്ഠൂരാത്മാക്കളിൽ പുതിയൊരു വന്യദാഹത്തിനും അതു ജന്മം നൽകുന്നു. അവരുടെ ആയുധങ്ങളെ വെല്ലുവിളിക്കാനും അവരുടെ പിതാക്കന്മാരുടെ ദൈവത്തേയും തബജാരരിൽ ഒന്നാമനായ യോദ്ധാക്കളുടെ മുഖ്യനേയും ധിക്കരിക്കാനും ധൈര്യപ്പെട്ട അഹങ്കാരിയായ വരത്തനെതിരെ അവർ പ്രതികാരഗർജ്ജനം നടത്തി.

പിന്നെയവർ കോപംകൊണ്ടു കുതിക്കുകയും നിഴലുകളിലൂടെ പാഞ്ഞു വരികയും ചെയ്തു. വിദൂരത്തു തിളങ്ങുന്ന കട്ടപ്പമേറിയ ഊബിരാത്ത വിറകിന്റെ ചുവന്ന വെട്ടം ആരകോമിന്റെ കൂടാരത്തിലേക്കുള്ള വഴികാട്ടി. ശത്രുവിനെ നിരീക്ഷിക്കാൻ ആദ്യം വന്നവർ ഇടയ്ക്കിടെ നിലത്തുനിന്ന് എഴുന്നേൽക്കാൻ തുടങ്ങി.

“മാന്ത്രികൻ വനത്തിലാണ്!” അവർ മന്ത്രിച്ചു.

“വരത്തനോ?” ഈരാപൂവം ചോദിച്ചു.

“ഈരാസേമയോടൊപ്പം കൂടാരത്തിൽ.”

മഹാനായ മുഖ്യൻ ഭീകരമായൊരു കുതിപ്പിനു കൂടാരവാതിൽക്കലെത്തി, യോദ്ധാക്കൾ പിന്തുടർന്നു.

വാതിൽക്കൽ കൊഔബിയുടെ രൂപം കാണപ്പെടുന്നു. അവന്റെ മുന്നിലെ ഒരു മരക്കജപ്പൂച്ച ചാടുന്നത്ര ദൂരം അവന്റെ ആയുധങ്ങൾ കാത്തുരക്ഷിച്ചു.

“കായ്യിതു എന്ന കാട്ടുപന്നികളെപ്പോലെ കൂട്ടമായി വന്ന് ആക്രമിക്കുന്ന യോദ്ധാക്കൾ ഭീരുക്കളാണ്. കാട്ടുരാജാവായ കരിമ്പുലിയും മേഘരാജാവായ ആനജിക്കഴുകനും ശത്രുവിനെതിരെ ഏകനായാണ് പൊരുതുന്നത്.”

“തബജാരധീരരിൽ വച്ചേറ്റവും ധീരനായവനെതിരെ ശബ്ദമുയർത്തുന്നവന്റെ വൃത്തികെട്ട വായിൽ മണ്ണടിയും.”

ഈ വാക്കുകൾ ഉച്ചരിച്ച് ഈരാപൂവം തന്റെ മാരകമായ പോർമഴു ചുഴറ്റിയെങ്കിലും അയാളുടെ കൈ വായുവിൽ നിശ്ചലമായി. ആരകോം ഭീതിദമായ തുപ്പന്റെ ശബ്ദം ആവാഹിച്ചപ്പോളുണ്ടായ ശബ്ദം പോലെ ഭൂമിയുടെ വയറ് വീണ്ടും അലറാൻ തുടങ്ങി.

ധീരർ ഭയന്നുവിറച്ച് മുഖ്യനെ വലയം ചെയ്ത് വിധിയുടെ ആ വിളയാട്ടുകേന്ദ്രത്തിൽ നിന്നും അവർക്കെതിരെ അത്ര സ്പഷ്ടമായി പ്രകടമായ തുപ്പന്റെ കോപത്തിൽനിന്നും അയാളെ അകറ്റിക്കൊണ്ടു പോയി.

കൊഔബി ഒരിക്കൽക്കൂടി കൂടാരത്തിനു കുറുകെ നീണ്ടുനിവർന്നു കിടന്നു, അവന്റെ കണ്ണുകൾ അടഞ്ഞിരുന്നുവെങ്കിലും കാതുകൾ ജാഗരമായിരുന്നു.

തുപ്പന്റെ ശബ്ദം നിശബ്ദമായി.

മണ്ണിന്റെ അഗാധതകളിൽ പെട്ടുപോയ ഈരാസേമയും മാർഗ്ഗവാസിയും ആഴമുള്ളൊരു ഗുഹയിലേക്കിറങ്ങി. ഗഹ്വരാഗാധതയിൽ നിന്നുയർന്ന ഒരു ശബ്ദം പെട്ടെന്നവരുടെ കാതുകളിൽ നിറഞ്ഞു.

“സാഗരയോദ്ധാവ് തന്റെ സഹോദരന്റെ ശബ്ദം കേൾക്കുന്നുണ്ടോ?”

“നിന്റെ അതിഥിയുടെ സുഹൃത്തായ പോചിയാണത്,” മാർഗ്ഗവാസി കന്യകയോടു പറഞ്ഞു.

ഈൗരാസേമ ഭയപ്പെട്ടുപോയി.

“തുപ്പന്റെ വായിലൂടെ അദ്ദേഹം സംസാരിക്കുന്നു.”

ഒടുവിൽ മാർചിം പീചിഗ്വാരനോടു പറഞ്ഞു.

“പോചിയുടെ വാക്കുകൾ അവന്റെ സഹോദരന്റെ ആത്മാവിലേക്കു കയറുന്നു.”

“മറ്റു കാതുകളൊന്നും കേൾക്കുന്നില്ലേ?”

“ഒരു പകൽ നിന്റെ സഹോദരന്റെ ജീവൻ രണ്ടു തവണ രക്ഷിച്ച കന്യക മാത്രം.”

“സ്ത്രീ ദുർബ്ബലയാണ്, തബജാരർ പ്രതികാരദാഹികളും. ജാകൌനയുടെ സഹോദരൻ ജാഗ്രത കാട്ടും.”

നെടുവീർപ്പിട്ട കന്യക യുവാവിന്റെ മാറിൽ തല ചായ്ച്ചു.

“ഈൗരാസേമയുടെ നാഥൻ അവൾ കേൾക്കാതിരിക്കാൻ അവളുടെ ചെവികൾ അടയ്ക്കു.”

അവളുടെ സുന്ദരമായ നെറ്റിത്തടം അവൻ മന്ദം പുറകോട്ടു തള്ളി.

“കേൾക്കുന്ന കാതുകൾ മൈത്രിയും വിശ്വസ്തതയുമുള്ളതാണ്; പീചിഗ്വാര മുഖ്യനു സംസാരിക്കാം.”

“തന്റെ സഹോദരൻ കല്പിക്കുമ്പോൾ പോചി സംസാരിക്കുന്നു. മലകളിൽ സൂര്യൻ ഉദിക്കും മുമ്പ് ഞാറക്കൊക്കിന്റെ കൂടിന്റെ തീരത്തേക്ക് സാഗരയോദ്ധാവ് പോകണം. മൂതനക്ഷത്രം അദ്ദേഹത്തെ വെള്ളമണൽത്തീരത്തേക്കുള്ള വഴികാട്ടും. ഒരു തബജാരയോദ്ധാവും അദ്ദേഹത്തെ പിന്തുടരില്ല, കാരണം പീചിഗ്വാരരുടെ ശങ്ഖനാദം മലമുകളിൽ നിന്നു മുഴങ്ങും.”

“എത്ര പീചിഗ്വാരയോദ്ധാക്കളാണ് അങ്ങയുടെ മുഖ്യനെ അനുയാത്ര ചെയ്യുന്നത്?”

“ആരുമില്ല. തന്റെ ആയുധങ്ങളുമായി പോചി ഒറ്റയ്ക്കാണു വന്നത്. കാനനത്തിലെ ദുരാത്മാക്കൾ സാഗരയോദ്ധാവിനെ അവന്റെ സഹോദരനിൽ നിന്നു പിരിച്ചപ്പോൾ പോചി അവന്റെ കാല്പാടുകൾ പിന്തുടർന്നു വന്നു. തന്റെ ഗ്രാമത്തിലെ യോദ്ധാക്കളെ വിളിച്ചു കൂട്ടിവരാൻ അവന്റെ ഹൃദയമനുവദിച്ചില്ല. പക്ഷേ തന്റെ വിശ്വസ്തനായ നായെ അവൻ മഹാനായ ജാകൌനയ്ക്കരികിലേക്ക് അയച്ചിട്ടുണ്ട്.”

“പീചിഗ്വാര മുഖ്യൻ ഏകനാണ്. അദ്ദേഹം സകല തബജാരയോദ്ധാക്കളേയും തനിക്കെതിരെ തിരിക്കുന്ന ശങ്ഖനാദമുയർത്തരുത്.”

“തന്റെ വെളുത്ത സഹോദരനെ രക്ഷിക്കാൻ അവനതു ചെയ്യേ തീരൂ. അങ്ങേക്കെതിരെ നൂറുപേർ യുദ്ധം ചെയ്തപ്പോൾ പരിഹസിക്കപ്പെട്ട പോലെ ഈൗരാപൂവത്തിനെ പോചിക്കും പരിഹസിക്കണം.”

നിശബ്ദയായി കേട്ടിരുന്ന മാന്ത്രികന്റെ പുത്രി മാർഗ്ഗവാസിയുടെ ചെവിയിലേക്കു ചാഞ്ഞിരുന്നു.

“അപരിചിതനേയും അദ്ദേഹത്തിന്റെ സഹോദരനേയും ഈരാസേമ രക്ഷിക്കും. അവളുടെ ചിന്തകളെന്തെന്നു അവൾക്കറിയാം. പീചിഗ്വാര മുഖ്യൻ ധീരനും സാഹസികനുമാണ്. ഈരാപൂവമോ ചിരിക്കുന്ന അക്കൌവ പക്ഷിയെ പോലെ സൂത്രശാലിയും ചതിയനുമാണ്. കാടിനരികിലെത്തും മുമ്പേ അങ്ങു വീണിരിക്കും. നേരേമറിച്ച് അങ്ങേക്കു വേണ്ടി അങ്ങയുടെ സഹോദരനും വീഴും.”

“അപരിചിതനേയും അവന്റെ സഹോദരനേയും രക്ഷിക്കാൻ തബജാരകന്യകയ്ക്ക് എന്താണ് ചെയ്യാനാകുക?” മാർചിം ചോദിച്ചു.

“അടുത്ത സൂര്യനും അതിനടുത്ത സൂര്യനും ശേഷം പുഷ്പചന്ദ്രൻ ജനിക്കും. തബജാരയോദ്ധാക്കൾക്കത് ആഘോഷവേള ആകയാൽ അവരന്നു രാത്രി വിശുദ്ധവനത്തിൽ ചെലവഴിച്ച് മാന്ത്രികന്റെ സാനന്ദസ്വപ്നങ്ങൾ ആസ്വദിക്കും. അവരെല്ലാം ഉറങ്ങുമ്പോൾ വെള്ളയോദ്ധാവ് ഇപുവിലെ പുൽമേടുകളും ഈരാസേമയുടെ കണ്ണുകളും ഉപേക്ഷിച്ചു പോകും, എങ്കിലും അവളുടെ ആത്മാവിനെ വിട്ടു പോകുകയില്ല.”

മാർചിം കന്യകയെ മാറിലണച്ചുവെങ്കിലും വൈകാതെ വിട്ടകന്നു. കാട്ടാമ്പലിനെപ്പോലെ മധുരതരവും ബേയ്ജാഫ്ലോർ എന്ന തേൻകുരുവിയുടെ കൂട്ടുപോലെ ഊഷ്മളവുമായ അവളുടെ സുന്ദരരൂപവുമായുള്ള സ്പർശം ഹൃദയത്തിൽ ഒരു മുള്ളുപോലെയായിരുന്നു, കാരണം അവൻ മാന്ത്രികന്റെ ഭീകരമായ വാക്കുകൾ ഓർത്തുപോയി.

ഈരാസേമയുടെ പദ്ധതി മാർഗ്ഗവാസിയുടെ ശബ്ദം പോചിക്കു വിവരിച്ചു കൊടുത്തു. ഈനാമ്പേച്ചിയെപ്പോലെ വിവേകശാലിയായ പീചിഗ്വാര മുഖ്യൻ ആലോചിച്ചുപറഞ്ഞു.

“തബജാരകന്യകയുടെ വായിൽനിന്ന് ഉതിർന്നിരിക്കുന്നത് ജ്ഞാനം തന്നെയാണ്. പോചി ചന്ദ്രൻ ജനിക്കുന്നതും കാത്തിരിക്കും.”

## അദ്ധ്യായം 15

പകൽ ജനിച്ചു മരിച്ചു.

രാവിന്റെ സഹയാത്രികനായ അഗ്നി ആരകേമിന്റെ കൂടാരത്തിൽ ജ്വലിച്ചു കഴിഞ്ഞു. ചന്ദ്രന്റെ പുത്രിമാരായ താരകൾ ഇല്ലാത്ത അമ്മയെത്തേടി നീലാകാശത്തിലൂടെ അവരുടെ മന്ദനിശബ്ദ വഴിത്താരകളിലൂടെ പ്രയാണം തുടങ്ങി.

മാർചിം മധുരമായി ചാഞ്ചാടി, അവന്റെ ആത്മാവ് വശങ്ങളിലേക്ക് ആടിയ വെള്ള തുക്കമഞ്ചം പോലെ ഒരു ചിന്തയിൽ നിന്നും മറ്റൊന്നിലേക്കും ചാടിക്കൊണ്ടിരുന്നു. അവിടെ വെളുത്ത കന്യക പാവന സ്നേഹത്തോടെ അവനെ കാത്തിരുന്നു. ഇവിടെയാകട്ടെ ജ്വലിക്കുന്ന സ്നേഹത്തോടെ കറുത്ത കന്യക അവനെ നോക്കി പുഞ്ചിരിച്ചു.

ഈരാസേമ മഞ്ചത്തിന്റെ തലയ്ക്കൽ താല്പര്യത്തോടെ ചാരിനിന്നു; സബിയക്കിളിയുടേതു പോലെ മൃദുലമായ അവളുടെ നീണ്ടുരുണ്ട കണ്ണുകൾ അപരിചിതനെ നോക്കുമ്പോൾ അതവന്റെ ആത്മാവിലേക്ക് ആഴ്ന്നിറങ്ങുന്നു. മാർഗ്ഗവാസി പുഞ്ചിരിക്കുന്നു. സർപ്പം വശീകരിച്ച സൈ കിളിയെപ്പോലെ നെഞ്ചിടിക്കുന്ന കന്യക തന്റെ വഴങ്ങുന്ന രൂപം വളച്ച് യോദ്ധാവിന്റെ മാറിൽ ശയിക്കുന്നു.

അവനവളെ പ്രേമപൂർവ്വം തന്റെ ഹൃദയത്തിലമർത്തുന്നു, അഭിലാഷം തുടിക്കുന്ന അവളുടെ അധരമവൻ അധരം കൊണ്ടുതന്നെ തേടുന്നു, അങ്ങനെയവർ ആത്മാവിന്റെ ഈ അഭയസ്ഥാനത്ത് പ്രേമത്തിന്റെ കന്യാചർമ്മം ഭേദിക്കുന്നു.

ഇരുണ്ട മങ്ങിയ ഏതോ മൂലയിലിരുന്ന് മാന്ത്രികൻ ഈ ലോകത്തിൽനിന്നും വിദൂരമായവയെക്കുറിച്ചുള്ള ധ്യാനത്തിലാണ്ടിരിക്കുന്നു. അയാൾ വിഷാദം നിറഞ്ഞ ഒരു നീണ്ട നെടുവീർപ്പിട്ടു. തന്റെ കണ്ണുകൾ കാണാതിരുന്നത് അയാളുടെ ഹൃദയം മുന്നേ അറിഞ്ഞിരുന്നോ? ആരക്വേമിന്റെ ആത്മാവിൽ പുനർപ്രതിധ്വനിച്ച തന്റെ വർഗ്ഗത്തിന്റെ ഭാവിയെ ബാധിക്കുന്ന ഏതോ ദുശ്ശകുനത്തിന്റെ പൂർവ്വജ്ഞാനമായിരുന്നോ അത്?

ആർക്കും അതറിയുമായിരുന്നില്ല.

മാർഗ്ഗവാസി ഇന്ത്യൻ പെൺകിടാവിനെ പതുക്കെ അകറ്റി. ആതിഥ്യത്തിന്റെ കുടാരത്തിൽ അപമാനത്തിന്റെ അടയാളം അവശേഷിപ്പിക്കാൻ അവൻ ആഗ്രഹിച്ചില്ല. അവളെ കാണാതിരിക്കാൻ കണ്ണുകളടച്ച് ദൈവത്തിന്റെ പേരും ഭയവും തന്റെ ചിന്തകളിൽ നിറക്കാൻ അവൻ പരിശ്രമിച്ചു.

“രക്ഷകാ!... രക്ഷകാ!...”

വെള്ളയോദ്ധാവിന്റെ നെഞ്ചിലൊരു ശാന്തത തിരികെ വന്നു; പക്ഷേ തബജാര കന്യകയിലേക്ക് ഓരോ തവണ നോട്ടം പതിക്കുമ്പോഴും പൊള്ളുന്ന തീനാമ്പുകൾ തന്റെ ഞരമ്പുകളിലൂടെ ഓടുന്നതായി അവനു തോന്നി. അങ്ങനെയാണ് ചിന്താശൂന്യനായ ശിശു കത്തുന്ന കനൽ ഇളക്കുമ്പോൾ തീപ്പൊരി പറന്ന് അതിന്റെ മാംസം പൊള്ളുന്നത്.

മാർഗ്ഗവാസി കണ്ണുകളടച്ചാലും അവന്റെ ചിന്തകളുടെ അന്ധകാരത്തിലൂടെ തബജാരകന്യക കൂടുതൽ സുന്ദരിയായി വീണ്ടും ഉയർന്നു വരികയായി. തൂങ്ങുന്ന കൺപോളകളിൽ നിദ്രയെ അവൻ ആവാഹിച്ചതും വെറുതെയായി; പരിശ്രമങ്ങൾക്ക് വിപരീതമായി അവ തുറന്നു തന്നെയിരുന്നു. ഒടുവിൽ അവന്റെ അസ്വസ്ഥമാനസത്തിലേക്ക് സ്വർഗ്ഗത്തിൽ നിന്നൊരു പ്രചോദനം ഇറങ്ങിവന്നു.

“തീരകാനനങ്ങളിലെ സുന്ദരകന്യകേ, ആരക്വേമിന്റെ കുടാരത്തിൽ നിന്റെ അതിഥി ഉറങ്ങുന്ന അവസാന ദിനമാണിന്ന്. അവനൊരിക്കലും ഇവിടെ വരാതിരുന്നെങ്കിൽ! നിനക്കു വേണ്ടിയും അവനു വേണ്ടിയും നിന്റെ നിദ്ര ഉല്ലാസവും ആനന്ദവും നിറഞ്ഞതാക്കു.”

“കല്പിക്കു, ഈരാസേമ അനുസരിച്ചു കൊള്ളാം. അങ്ങയുടെ ആനന്ദത്തിനായി അവൾ എന്താണു ചെയ്യേണ്ടത്?”

കിഴവൻ മാന്ത്രികൻ കേൾക്കാതിരിക്കാൻ മാർഗ്ഗവാസി മൃദുവായി മന്ത്രിച്ചു.

“ആനന്ദകരമായ മധുരസുരേമസ്വപ്നങ്ങൾ കാക്കുന്നത് തുപ്പന്റെ കന്യകയാണ്.”

ഒരു ശോകച്ചിരിയായിരുന്നു ഈരാസേമയുടെ മറുപടി.

“അപരിചിതൻ പോകുന്നത് എന്നും വെളുത്ത കന്യകയുടെ അരക്കെട്ടിനെ ചുറ്റി ജീവിക്കാനാണ്. ആരകോമിന്റെ മകളെ ഇനിയൊരിക്കലും അദ്ദേഹം കാണുകയില്ല. എന്നിട്ടും നിദ്ര കണ്ണുകളെ മൂടണമെന്നും സ്വപ്നങ്ങൾ തന്നെ തന്റെ സഹോദരരുടെ നാട്ടിലേക്ക് തിരികെ എത്തിക്കണമെന്നും അദ്ദേഹം ആഗ്രഹിക്കുന്നു.”

“നിദ്ര യോദ്ധാവിന്റെ വിശ്രമവും ആത്മാവിന്റെ സ്വപ്നവും ഉല്ലാസവുമാണ്,” മാർചിം പറഞ്ഞു, “ആതിഥ്യത്തിന്റെ നാട്ടിൽ നിന്നും വ്യസനം കൂടെക്കൊണ്ടു പോകാനോ അത് ഈരാസേമയുടെ ഹൃദയത്തിൽ വിട്ടുപോകാനോ അപരിചിതൻ ആഗ്രഹിക്കുന്നില്ല.”

കന്യക നിശ്ചലയായി ഇരുന്നു.

“പോയി തുപ്പന്റെ വീഞ്ഞുമായി തിരികെ വരൂ.”

ഈരാസേമ മടങ്ങി വന്നപ്പോൾ മാന്ത്രികൻ കുടിലിലുണ്ടായിരുന്നില്ല. തൂവൽ തുന്നിയ പരുത്തി കൊണ്ടുള്ള കരിയോബ അടിവസ്ത്രത്തിനടിയിൽ മറച്ചുവച്ച ഒരു കോപ്പ അവൾ മാറിൽ നിന്നു പുറത്തെടുത്തു. മാർചിം അതവളുടെ കൈകളിൽ നിന്നും തട്ടിയെടുത്ത് അതിലെ കയ്പുള്ള ഹരിതദ്രാവകത്തിന്റെ ഏതാനും തുള്ളികളുള്ളത് കുടിച്ചു വറ്റിച്ചു. വൈകാതെ മഞ്ചം അവന്റെ നിശ്ചേതന രൂപത്തെ സ്വീകരിച്ചു.

ഇപ്പോളവനു ഈരാസേമയോടൊത്ത് ജീവിക്കാനും പൂവിതളുകൾക്കിടയിലെ ഫലത്തേപ്പോലെ പുഞ്ചിരികൾക്കിടയിൽ വാർന്നു പഴുത്ത അവളുടെ അധരചുംബനങ്ങൾ ഏറ്റുവാങ്ങാനും കഴിയും. അവനവളെ സ്നേഹിക്കാനും ആ സ്നേഹത്തിന്റെ തേനും സുഗന്ധവും ആസ്വദിക്കാനും അതിലെ വിഷം കന്യകയുടെ മാറിലവശേഷിപ്പിക്കാതിരിക്കാനുമാകും.

ആനന്ദാനുഭൂതി തന്നെയാണ് ജീവിതം, അതു കൂടുതൽ യഥാർത്ഥവും തീവ്രവുമായി അവനു തോന്നി. സ്വപ്നവും വ്യാമോഹവും തിന്മയാണ്, പക്ഷേ കന്യക അവന് നിഴൽ മാത്രമായിരുന്നു.

നിശബ്ദയും പീഡിതയുമായി ഈരാസേമ പിൻവാങ്ങി.

യോദ്ധാവിന്റെ കൈകളും ചുണ്ടുകളും തുറക്കുന്നു; കന്യകയുടെ നാമം മധുരം മുഴങ്ങുന്നു.

കാനനത്തിൽ ചിറകടിക്കുന്ന സുരുചിപ്രാവ് ഇണയുടെ മൃദുകൂജനം കേൾക്കുന്നു. അവൾ കൂടിന്റെ ഊഷ്മളതയിൽ അവനെ കാണാൻ തത്തിപ്പാറി വരുന്നു. അങ്ങനെ കാനനകന്യക യോദ്ധാവിന്റെ കൈകളിൽ പറ്റിച്ചേർന്നു കിടന്നു.

പ്രഭാതമായപ്പോൾ ഹൃദ്യമായ കള്ളിപ്പൂവിതളിലെ പൂമ്പാറ്റ പോലെ ഈരാസേമ മയങ്ങുന്നതായി കാണപ്പെട്ടു. ലജ്ജാരുണിമ അവളുടെ കവിൾത്തടങ്ങളിൽ പരക്കുകയും പ്രഭാതത്തിലെ ആദ്യ അരുണകിരണങ്ങൾ പോലെ വിടർന്ന അവളുടെ മുഖത്ത് സന്തുഷ്ടപ്രേമത്തിന്റെ ദീപ്തിയണിഞ്ഞ വധുവിന്റെ ആദ്യമന്ദഹാസം പരിലസിക്കുകയും ചെയ്തു.

അപ്പോളും തന്റെ ഹൃദയത്തോട് പറ്റിച്ചേർന്നു കിടക്കുന്ന ഈരാസേമയെ കണ്ട മാർചിം സ്വപ്നം തുടരുകയാണെന്നു കരുതി അതു താറുമാറാക്കാതിരിക്കാനായി വീണ്ടും കണ്ണുകളടച്ചു.

താഴ്വരയിലാകെ ഇടിപോലെ മുഴങ്ങിയ ധീരയോദ്ധാക്കളുടെ പോസേമകാഹളധ്വനി അവനെ മധുര വ്യാമോഹങ്ങളിൽ നിന്നും അകറ്റി. താൻ ജീവനോടെ ഉണർന്നിരിക്കുകയാണെന്ന് അവനറിഞ്ഞു. വധുവിന്റെ അധരങ്ങളിൽ മലർ പോലെ വിരിഞ്ഞ ചുംബനത്തെ അവന്റെ ക്രൂരഹസ്തങ്ങൾ ശ്വാസം മുട്ടിച്ചു.

“ഈരാസേമയുടെ ചുംബനങ്ങൾക്ക് സ്വപ്നത്തിൽ മധുരമുണ്ട്. വെള്ളയോദ്ധാവ് അവന്റെ ആത്മാവിൽ അവ നിറച്ചു വച്ചിട്ടുമുണ്ട്. എന്നാൽ ജീവിതത്തിൽ തുപ്പന്റെ കന്യകയുടെ ചുണ്ടുകൾ സുരേമമുള്ളുകൾ പോലെ കയ്പുറ്റതും വേദനാജനകവുമാണ്.”

ആരകേമിന്റെ മകൾ തന്റെ ആനന്ദം ഹൃദയത്തിൽ തന്നെ സൂക്ഷിച്ചു. ചക്രവാളത്തിലെ കൊടുങ്കാറ്റ് അറിയുന്ന കിളിപോലെ അവൾ നിശബ്ദയും ഭയചകിതയുമായി. കൂടാരത്തിൽനിന്നും അവൾ ശീഘ്രം പുറത്തേക്കിറങ്ങി.

നദീജലം പുതുമണവാട്ടിയുടെ നിർമ്മല ദേഹം ആചാരപ്രകാരം സ്വീകരിച്ചു.

ജാന്ദയ്യ പിന്നെ കൂടാരത്തിലേക്കു തിരികെ വന്നില്ല.

തബജാരദേശത്ത് തുപ്പനു പിന്നെ കന്യകയും ഉണ്ടായില്ല.

## അദ്ധ്യായം 16

നിർമ്മലമായ ചന്ദ്രക്കല ചക്രവാളത്തിൽ പ്രത്യക്ഷപ്പെട്ടു.

യോദ്ധാവിന്റെ പ്രേമം വധുവിന്റെ കപോലത്തിൽ ആലസ്യം സൃഷ്ടിക്കുന്ന പോലെ ആകാശകന്യകയെ സൂര്യപ്രകാശവും വിവർണ്ണമാക്കുന്നു.

“ജസിച്ചന്ദ്രൻ! നമ്മുടെ അമ്മ!” തബജാരർ ആർത്തുവിളിച്ചു.

ആകാശത്തേക്ക് ശരമാരിവിട്ട് വില്ലുചുഴറ്റി അവർ അമാവാസിച്ചന്ദ്രന്റെ ഗീതമാലപിച്ചു.

“യോദ്ധാക്കളുടെ മാതാവേ, മുഖം തിരിച്ച് നിന്റെ മക്കളുടെ മുഖം കാണാൻ നീ വാനിൽ വന്നു. നദികളിൽ ജലവും കശുമാങ്ങയിൽ ചാറും നിറയ്ക്കുന്നതു നീ തന്നെ.”

“സൂര്യന്റെ വധുവായ നീ വന്നിരിക്കുന്നു. നിന്റെ വരവിൽ നിന്റെ പുത്രിമാരായ ഭൂമികന്യകമാർ പുഞ്ചിരിക്കുന്നു. നിന്റെ മധുചന്ദ്രിക യോദ്ധാവിന്റെ ഹൃദയത്തിൽ സ്നേഹം ജ്വലിപ്പിക്കുകയും യുവതിയായ അമ്മയുടെ വയറ്റിൽ സന്താനത്തെ ജനിപ്പിക്കുകയും ചെയ്യുന്നു.”

സന്ധ്യ വന്നു.

സ്ത്രീകളും കുട്ടികളും വിശാലമായ ഒകാര മുറ്റത്ത് കളിച്ചുല്ലസിച്ചു. വിശിഷ്ടകർമ്മങ്ങൾ കൊണ്ട് ഇതുവരെ യശസ്സു നേടാനാകാഞ്ഞ യുവാക്കൾ താഴ്വരയിൽ മത്സരയോട്ടങ്ങൾ നടത്തി.

മാന്ത്രികനേയും സുരേമയുടെ രഹസ്യം സൂക്ഷിക്കുന്ന അയാളുടെ മകളേയും പ്രതീക്ഷിക്കുന്ന വിശുദ്ധവനത്തിലേക്ക് യോദ്ധാക്കൾ ഈരാപൂവത്തെ പിന്തുടർന്നു. ഈരാസേമ ആനന്ദദീപങ്ങൾ കൊളുത്തിക്കഴിഞ്ഞിരുന്നു. പുകമേഘങ്ങൾക്കിടയിലിരുന്ന ആരകോം നിർവൃതിയിലും നിശ്ചലതയിലും ആണ്ടു കഴിഞ്ഞിരുന്നു.

വന്നെത്തുന്ന ഓരോ യോദ്ധാവും അയാളുടെ കാൽക്കൽ തുപ്പനുള്ള കാണിക്കയർപ്പിച്ചു. ഒരാൾ ചാറുള്ള വേട്ടയിറച്ചിയും മറ്റൊരാൾ മാവുവെള്ളവും മൂന്നാമത്തെയാൾ ത്രൈരമീൻ വറുത്ത പീരാസിമും കൊണ്ടുവന്നു. കിഴവൻ മാന്ത്രികൻ അയാൾക്കു കൊണ്ടുവന്ന ഈ കാണിക്കകളെ അവജ്ഞയോടെ സ്വീകരിച്ചു.

പെരുന്തീ കൂട്ടിയതിനു ചുറ്റും സകലരും ഇരുന്നു കഴിഞ്ഞപ്പോൾ ഒരു ആംഗ്യത്താൽ നിശബ്ദത വരുത്തിയ തുപ്പന്റെ പുരോഹിതൻ തന്നിൽ വസിക്കുന്ന ദൈവത്താൽ സ്വയം നിറയ്ക്കാനായി മൂന്നു തവണ ഉച്ചത്തിൽ ആ ഭീകരനാമം ഉച്ചരിച്ചു.

“തുപ്പാ!... തുപ്പാ!... തുപ്പാ!...”

മൂന്നു തവണയും വിദൂരത്തു നിന്നും ആ ശബ്ദം മാറ്റൊലി കൊണ്ടു.

ഈരാസേമ ഇഗസാബ നിറയെ ഹരിതമദ്യവുമായി വന്നു. ആരകോം ഓരോ യോദ്ധാവിനും അവന്റെ സ്വപ്നങ്ങളുടെ വിധി നിശ്ചയിച്ച് ആ ധീരതബജാരനെ വാനിലേക്കുയർത്തുന്ന സുരേമവീഞ്ഞ് വിതരണം ചെയ്തു.

ഒരു ധീരനായ വേട്ടക്കാരൻ കലമാനുകളും പാക്കമുയലുകളും അയാളുടെ ശരങ്ങളിലേക്കോടിവന്ന് സ്വയം മുറിവേല്പിച്ചതായും, ഒടുവിൽ പരിക്കേല്പിക്കുന്നതിൽ മടുത്ത് ഒരു വർഷം ഒരായിരം യോദ്ധാക്കൾ തിന്നാൽ തീരാത്തത്ര വേട്ടയിറച്ചി മണ്ണു കുഴിച്ച് ബൂകായായി ചുട്ടെടുക്കുന്നതായും സ്വപ്നം കാണുന്നു.

പ്രേമോത്സുകനായ മറ്റൊരാൾ തബജാരകന്യകമാരിൽ ഏറ്റവും സുന്ദരിമാർ തങ്ങളുടെ മാതാപിതാക്കളുടെ കൂടാരമുപേക്ഷിച്ച് തന്റെ ഇച്ഛയ്ക്കൊത്തു നടക്കുന്ന അടിമകളായി തന്നെ പിന്തുടരുന്നത് സ്വപ്നം കാണുന്നു. ഒരു മുഖ്യന്റേയും തൂക്കമഞ്ചം അത്ര മദാലസമായ കരലാളനങ്ങളാൽ പൂരിതമല്ലെന്നാണു ആ വന്യനിർവൃതിയിൽ അയാൾക്കനുഭവപ്പെടുന്നത്.

എപ്പോഴും താൻ വിജയശ്രീലാളിതനായി യശസ്സും മഹത്വവും നേടുന്ന ഘോരപോരാട്ടങ്ങളും ഭീകര ദ്വന്ദയുദ്ധങ്ങളുമാണ് രണശൂരന്റെ സ്വപ്നം. ഉണക്കമരത്തിനു പുതുശക്തിയും നീരും വച്ച് നാമ്പും തളിരുമിട്ട് മൊട്ടും പൂവുമാകുന്ന പോലെ തന്റെ എണ്ണമറ്റ സന്തതികളിലൂടെ യൌവനം പുനർലഭിച്ചതായാണ് വയസ്സൻ സ്വപ്നം കാണുന്നത്.

അത്തരം ജീവസ്സുറ്റതും അവിച്ഛിന്നവുമായ ആഹ്ലാദം സകലരും അനുഭവിച്ചു; ആ ഒരു രാത്രിയിൽ തന്നെ അവർ പല ചന്ദ്രനിലും ജീവിച്ചു. വായ് മർമ്മരം പൊഴിക്കുന്നു, ആംഗ്യങ്ങൾ ആശയവിനിമയം നടത്തുന്നു, സകലവും കാണുകയും കേൾക്കുകയും ചെയ്യുന്ന മാന്ത്രികൻ ആത്മാവിന്റെ നഗ്ന രഹസ്യങ്ങൾ ശേഖരിച്ചു വയ്ക്കുന്നു.

യോദ്ധാക്കൾക്കെല്ലാം തുപ്പന്റെ മദ്യം നൽകിയ ശേഷം ഈരാസേമ വനത്തിനു പുറത്തു കടന്നു. യോദ്ധാക്കൾ ഉറങ്ങുന്നിടത്ത് സന്നിഹിതയാകാനോ സ്വപ്നങ്ങളെക്കുറിച്ച് കേൾക്കാനോ ആചാരം അവളെ അനുവദിച്ചിരുന്നില്ല.

മാർചിം കാത്തിരിക്കുന്ന കുടാരത്തിലേക്കാണവൾ നേരെ പോയത്.

“ആയുധങ്ങളെടുക്കു, വെള്ളയോദ്ധാവേ, പുറപ്പെടാൻ നേരമായി.”

“സഹോദരനായ പോചിയുടെ അടുത്തേക്ക് എന്നെ കൊണ്ടു പോകൂ.”

കന്യക താഴ്വരയിലേക്കു നടന്നു, മാർഗ്ഗവാസി പിന്തുടർന്നു.  തടാകത്തിന്റെ അതിരുകളിൽ പച്ചിലച്ചാർത്തിന്റെ കുറ്റിക്കാടുള്ള ചരിവുള്ള ചങ്ങലപ്പാറയിൽ അവരെത്തി.

“അപരിചിതനു തന്റെ സഹോദരനെ വിളിക്കാം.”

മാർചിം കടൽക്കൊക്കിന്റെ കൂജനം അനുകരിച്ചു. ഗഹ്വരത്തിന്റെ പ്രവേശനകവാടം മൂടിയിരുന്ന പാറ താഴെ വീണു; നിഴലിൽ യോദ്ധാവായ പോചിയുടെ രൂപം പ്രത്യക്ഷമായി.

തങ്ങൾക്ക് ഒരേ തലയും ഹൃദയവുമേ ഉള്ളൂ എന്നു കാട്ടാൻ രണ്ടു സഹോദരന്മാരും പരസ്പരം നെറ്റിയും നെഞ്ചും മുട്ടിച്ചു.

“പോചിയുടെ ദൃഷ്ടിയിൽ നിന്നും ദുരാത്മാക്കൾ തെറ്റിച്ചുകൊണ്ടുപോയ തന്റെ സഹോദരനെ കാണുന്നതിൽ അവനു ആഹ്ലാദമുണ്ട്.”

“ധീരനായ പോചിയെപ്പോലൊരു സുഹൃത്ത് അരികിലുള്ള ധീരനും ആഹ്ലാദവാനാണ്; മറ്റെല്ലാ യോദ്ധാക്കൾക്കും അവനോട് അസൂയ തോന്നും.”

പീചിഗ്വാരന്റെ സ്നേഹം മാത്രം മതി അപരിചിതനു ആനന്ദമരുളാൻ എന്നറിഞ്ഞ ഈരാസേമ നെടുവീർപ്പിട്ടു.

“തബജാരധീരർ ഉറങ്ങുകയാണ്. ആരകേമിന്റെ പുത്രി അപരിചിതരെ നയിച്ചുകൊള്ളാം.”

കന്യക നടന്നു തുടങ്ങി, രണ്ടു യോദ്ധാക്കളും പുറകേയും. അവർ ഒരു ഞാറക്കൊക്ക പറക്കുന്ന ദൂരം താണ്ടിയപ്പോൾ പീചിഗ്വാര മുഖ്യന്ന അസ്വസ്ഥത തോന്നി മാർഗ്ഗവാസിയുടെ ചെവിയിൽ മന്ത്രിച്ചു.

“മാന്ത്രികന്റെ പുത്രിയെ അവളുടെ പിതാവിന്റെ കൂടാരത്തിലേക്കു തിരിച്ചയയ്ക്കു. അവൾ യോദ്ധാക്കളുടെ പ്രയാണം വൈകിക്കുകയാണ്.”

മാർചിമിന്നു ദുഃഖം തോന്നിയെങ്കിലും വിവേകത്തിന്റേയും സൌഹൃദത്തിന്റേയും വാക്കുകൾ അവന്റെ ഹൃദയത്തിൽ തുളച്ചു കയറി. അവൻ മുന്നോട്ടു കയറി ഈരാസേമയ്ക്കരികിലെത്തി മന്ദം അവളുടെ വിഷാദം ശമിപ്പിക്കാനായി പറഞ്ഞു.

“ചെടിയുടെ വേര് മണ്ണിൽ ഏറെ ആഴ്ന്നിറങ്ങുന്തോറും അതിനെ പറിച്ചു മാറ്റാൻ പ്രയാസമാണ്. വേർപാടിന്റെ ഈ പാതയിൽ ഈരാസേമ വയ്ക്കുന്ന ഓരോ കാലടിയും അവളുടെ അതിഥിയുടെ ഹൃദയത്തിലേക്കവൾ ആഴ്ത്തുന്ന ഓരോ വേരുകളാണ്.”

“ഈരാസേമയുടെ നെഞ്ചിലല്പം ആശ്വാസം ലഭിക്കാൻ അവൾ തബജാരഭൂമി അവസാനിക്കുന്നിടം വരേക്കും അദ്ദേഹത്തെ അനുഗമിക്കും.”

മാർചിം മറുപടി പറഞ്ഞില്ല. അവർ അവരുടെ പ്രയാണം തുടർന്നു; അവരുടെ നടപ്പിനൊപ്പം രാത്രിയും വന്നു, താരങ്ങൾ മങ്ങിവന്നു, ഒടുവിൽ ഉന്മേഷദായകമായ പ്രഭാതം കാനനത്തിനു പുളകമേകി. പരുത്തി പോലെ വെളുത്ത പ്രഭാതമേഘങ്ങൾ വാനിലുയർന്നു.

കാനനത്തിലേക്കു നോക്കിയ പോചി നിന്നു. കാര്യം മനസ്സിലാക്കിയ മാർചിം ഈരാസേമയോടു പറഞ്ഞു.

“നിന്റെ അതിഥി ഇപ്പോൾ തബജാരഭൂമിയിലൂടെയല്ല നടക്കുന്നത്. അവനിൽ നിന്നും നീ സ്വയം വേർപിരിയേണ്ട നിമിഷമാണിത്.”

## അദ്ധ്യായം 17

ഈരാസേമ വെള്ളയോദ്ധാവിന്റെ നെഞ്ചിൽ കൈവച്ചു.

“തബജാരപുത്രി അവളുടെ പിതൃക്കളുടെ നാട് ഉപേക്ഷിച്ചു പോന്നു കഴിഞ്ഞിരിക്കുന്നു. ഇനിയവൾ സംസാരിച്ചു കൊള്ളട്ടെ.”

“നിന്റെ മനസ്സിലെന്താണ്, മനോഹരിയായ വനപുത്രീ?”

മാർഗ്ഗവാസിയിൽ അവൾ തന്റെ വിടർന്ന കണ്ണുകൾ ഉറപ്പിച്ചു.

“ഈരാസേമയ്ക്കിനിയും അപരിചിതനിൽ നിന്നും വേർപിരിയാനാകില്ല.”

“അതങ്ങനെ ആയിരുന്നാൽ തന്നെയും, ആരക്വേം പുത്രീ, നിന്നെ പ്രതീക്ഷിച്ചിരിക്കുന്ന വയസ്സായ നിന്റെ പിതാവിന്റെ കൂടാരത്തിലേക്കു നീ പോയേ തീരൂ.”

“ആരകോമിനു ഇനിയൊരു മകളില്ല.”

കർക്കശവും നിർദ്ദയവുമായ ആംഗ്യത്തോടെ മാർചിം അവൾക്കുനേരെ തിരിഞ്ഞു നിന്നു.

“എന്റെ ഗോത്രത്തിൽ പെട്ട ഒരു യോദ്ധാവ് ഒരിക്കലും ആതിഥേയന്റെ ആഹ്ലാദം നഷ്ടപ്പെടുത്തി അദ്ദേഹത്തിന്റെ കൂടാരം ഉപേക്ഷിച്ചു പോകുകയില്ല. നന്ദികെട്ട അപരിചിതനെ അദ്ദേഹം ശപിക്കാതിരിക്കണമെങ്കിൽ ആരകോം തന്റെ പുത്രിയെ ആലിംഗനം ചെയ്യണം.”

കഴുത്തിനു കീഴെ നീണ്ടു വളർന്നു കിടക്കുന്ന ചുരുൾമുടിയാൽ ആച്ഛാദനം ചെയ്യപ്പെട്ട് മനോഹരമായ കൈകൾ മാറിനു കുറുകെ വച്ച് ചാരിത്ര്യം കവർന്നെടുക്കപ്പെട്ടവളേപ്പോലെ അവൾ തലകുനിച്ചു നിന്നു. അങ്ങനെയാണ് ചുവന്ന കള്ളിമുൾച്ചെടി സുന്ദരമായ പൂവിടുന്നതിനു മുമ്പ് തന്റെ മാറിൽ സുഗന്ധിയായ മുകുളങ്ങൾ ഒളിച്ചുവയ്ക്കുന്നത്.

“അങ്ങയുടെ അടിമ അങ്ങയെ പിന്തുടരുക തന്നെ ചെയ്യും, വെള്ളയോദ്ധാവേ, കാരണം അവളുടെ വയറ്റിൽ നിന്റെ രക്തം നിദ്ര കൊള്ളുന്നു.”

മാർചിം വിറച്ചു പോയി.

“രാത്രിയിലെ ദുരാത്മാക്കൾ ഈരാസേമയുടെ ആത്മാവിനെ അലട്ടിക്കാണും.”

“സുരേമയുടെ രഹസ്യം പാലിക്കാഞ്ഞതിനു തുപ്പൻ തന്റെ കന്യകയെ ഉപേക്ഷിച്ചപ്പോൾ വെള്ളയോദ്ധാവ് സ്വപ്നം കാണുകയായിരുന്നു.”

മാർഗ്ഗവാസി വെളിച്ചത്തിൽ നിന്നും തന്റെ മുഖം മറച്ചു.

“ദൈവമേ!” വിറയ്ക്കുന്ന ചുണ്ടുകളാൽ അയാൾ ഉച്ചരിച്ചു പോയി.

ഇരുവരും നിശബ്ദത തുടർന്നു.

ഒടുവിൽ പോചി പറഞ്ഞു.

“തബജാരയോദ്ധാക്കൾ ഉണർന്നിരിക്കുന്നു.”

അപരിചിതന്റേതു പോലെ വധുവിന്റെ ഹൃദയവും വിവേകത്തിന്റെ വാക്കുകൾക്കു ചെവികൊടുത്തില്ല. ചക്രവാളത്തിൽ സൂര്യൻ ഉദിക്കുകയും അവന്റെ ഉജ്ജ്വലവീക്ഷണം മരം വളരുന്ന മലമുകളിൽ നിന്നും കാനനങ്ങളിലേക്കിറങ്ങുകയും ചെയ്തു. വേർപാടിനുള്ള അടയാളം തന്റെ സഹോദരൻ നൽകുന്നതും കാത്ത് ഒരേകാന്തതായ്ത്തടി പോലെ പോചി നിശ്ചലം നിന്നു.

ഈരാസേമയായിരുന്നു നിശബ്ദത ഭഞ്ജിച്ചത്.

“വരൂ, പീചിഗ്വാര മണൽതീരങ്ങളിൽ എത്തുന്നതുവരെ യോദ്ധാവിന്റെ ജീവൻ അപകടത്തിലാണ്.”

മാർചിം കന്യകയെ നിശബ്ദം പിന്തുടർന്നു; ഭീരുവായ കുചിയ മരപ്പട്ടിയെപ്പോലെ അവൾ മരങ്ങൾക്കിടയിലൂടെ പാറിപ്പാറി നടന്നു. അഴൽ അവളുടെ ഹൃദയം കാർന്നുതിന്നു. സുന്ദരിയായ തബജാരകന്യകയെ തൊട്ട കാറ്റിൽ കലർന്ന സുഗന്ധലമാലകൾ യോദ്ധാവിന്റെ നെഞ്ചിലെ പ്രേമച്ചൂടിനു വിശറിയായി. അപ്പോഴും അവന്റെ ചുവടുകൾ മന്ദവും ശ്വാസം കിതച്ചുമിരുന്നു.

പോചി ചിന്തിച്ചു നോക്കി. തന്റെ തലയ്ക്കു യൌവനമായിരുന്നപ്പോൾ നല്ലവനും ശക്തനും ജ്ഞാനിയും സൂത്രശാലിയുമായ ഒരു അബൈബേത്തേയുടെ ആത്മാവോടെയാണു താൻ ജീവിച്ചത്. പ്രേമം കശുമാങ്ങവീഞ്ഞു പോലെയാണെന്നു പീചിഗ്വാര മുഖ്യനു തോന്നിയിരുന്നു. അതു മിതമെങ്കിൽ ധീരനെ ബലപ്പെടുത്തുകയും അമിതമെങ്കിൽ ധീരനായകരുടെ ധൈര്യം ചോർത്തുകയും ചെയ്യും. തബജാരരുടെ പാദങ്ങൾ അതിവേഗം നീങ്ങുമെന്ന് അറിയാമായിരുന്നതിനാൽ തന്റെ സുഹൃത്തിനെ സംരക്ഷിക്കാനായി താൻ മരിക്കുന്ന നിമിഷം അയാൾ പ്രതീക്ഷിച്ചിരുന്നു.

അപരാഹ്നത്തിന്റെ അവസാനം നിഴലുകൾ പകലിനെ ദുഃഖിപ്പിക്കാൻ തുടങ്ങിയപ്പോൾ മാർഗ്ഗവാസി വനത്തിൽ നിന്നു. പോചി ആതിഥ്യത്തിന്റെ അഗ്നി ജ്വലിപ്പിച്ചു. തുക്കാനോ പക്ഷിയുടെ തുവലരികിട്ട പരുത്തിത്തൂക്കുമഞ്ചം അഴിച്ച് കന്യക ഒരു വൃക്ഷത്തിന്റെ ശിഖരങ്ങളിൽ കെട്ടിയിട്ടു.

“തൂക്കുമഞ്ചം ഈരാസേമയുടെ ഭർത്താവിനെ കാത്തിരിക്കുന്നു.”

നന്ദികെട്ട ഇണപ്രാവ് കൂട്ടിൽനിന്നും ഓടിച്ചുകളഞ്ഞ മാടപ്രാവിനെപ്പോലെ ആരകേംപുത്രി ഏകയായി ദൂരെയൊരു മരവേരിൽ പോയിരുന്നു. പീചിഗ്വാര യോദ്ധാവ് ഏറ്റവും തഴച്ച പച്ചിലച്ചാർത്തിലൊളിച്ചു.

തന്നെ ചുറ്റിയ മനോഹരിയായ സിപ്പോലതയെ കാറ്റു പിഴുതെടുത്ത താഴ്ത്തടി പോലെ മാർചിം വിഷാദത്തിലും നിശബ്ദതയിലുമാണ്ടു. കടന്നു പോകുന്ന കാറ്റിലൊരു മർമ്മരം കേട്ടു.

“ഈരാസേമ!”

അത് ഇണയുടെ കൂജനമായിരുന്നു. മുറിവേറ്റ മാടപ്രാവ് തിരികെ കൂട്ടിലേക്കു പറന്നു.

വനം അതിന്റെ മധുരസുഗന്ധം ഇറ്റു വീഴ്ത്തുകയും തന്റെ ഏറ്റവും സ്വരൈക്യമുള്ള സംഗീതത്തിനു ശബ്ദം കൊടുക്കുകയും ചെയ്തു. വനമർമ്മരങ്ങളോടൊപ്പം ഹൃദയനിശ്വാസങ്ങളും കലർന്നു. അതു പ്രേമസദ്യയും വിവാഹദേവതാസ്തുതിയും ആയിരുന്നു.

ചലിക്കുന്ന ജീവിതത്തിന്റെ ഒച്ചയനക്കങ്ങൾക്കിടയിൽ പോചിയുടെ മുഴങ്ങുന്ന ഗംഭീര ശബ്ദം കേട്ടപ്പോൾ നിബിഡവനത്തിൽ പുലർകാലവെട്ടം കയറിക്കഴിഞ്ഞിരുന്നു.

“തബജാരർ വനത്തിലൂടെ നടക്കുന്നു!”

തന്നെ കെട്ടിപ്പുണർന്നിരുന്ന കൈകളും പിടിച്ചെടുത്തിരുന്ന തന്റെ ചുണ്ടും സ്വതന്ത്രയാക്കിയ ഈരാസേമ മഞ്ചത്തിൽ നിന്നും ചാടിയെഴുന്നേറ്റ് വേഗമാർന്ന സബേലിക്കുരുവിയെപ്പോലെ പതുക്കെ മണ്ണിലിറങ്ങി തന്റെ ഇണയുടെ ആയുധങ്ങളെടുത്ത് അവനെ കാടിനുള്ളിലൂടെ നയിച്ചു.

ഇടയ്ക്കിടെ വിവേകിയായ പോചി മണ്ണിൽ ചെവിചേർത്ത് ശ്രദ്ധിക്കും. വരാനിരിക്കുന്ന കൊടുങ്കാറ്റിന്റെ ഓരോ ധൂമപടലവും ഉത്തുംഗശിലയിൽ അലയടിപ്പിക്കുന്ന മേഘം പോലെ ഓരോ വശങ്ങളിലേക്കും അയാൾ തലതിരിച്ചുനോക്കും.

“യോദ്ധാവായ പോചിയുടെ ചെവികൾ എന്താണു കേൾക്കുന്നത്?”

“തബജാരന്റെ പറക്കുന്ന പാദപതനങ്ങളാണത് കേൾക്കുന്നത്. കാടുകീറിവരുന്ന തപി പന്നിയാനയെ പോലെ അവൻ വരുന്നു.”

“മണ്ണിലൂടെ പറക്കുന്ന ഏമ ഒട്ടകപ്പക്ഷിയെ പോലെയാണ് പീചിഗ്വാര യോദ്ധാവ്. അദ്ദേഹത്തിന്റെ ചിറകുകളായി നമുക്കദ്ദേഹത്തെ പിന്തുടരാം,” ഈരാസേമ പറഞ്ഞു.

മുഖ്യൻ തിരികെ തലകുലുക്കി.

“സാഗരയോദ്ധാവ് ഉറങ്ങിയപ്പോൾ ശത്രു ഓടിവരികയായിരുന്നു. ശരങ്ങൾക്കു മുമ്പ് കാഹളം എത്തുന്നതുപോലെ ആദ്യം പുറപ്പെട്ടവർ അരികിലെത്തിയിരിക്കുന്നു.”

മാർചിമിന്റെ ഹൃദയത്തെ ലജ്ജ കാർന്നു തിന്നു.

“പോചിമുഖ്യൻ ഓടിപ്പോയി ഈരാസേമയെ രക്ഷിക്കട്ടെ. സഹോദരന്റെ വാക്കും വധുവിന്റെ ഇച്ഛയും കേൾക്കാത്ത ചീത്തയോദ്ധാവിനു മരിക്കാനേ അർഹതയുള്ളൂ.”

മാർചിം വന്നവഴിയേ തിരികെ പോകാൻ തുടങ്ങി.

“തന്റെ വാക്കുകളല്ല വെള്ളയോദ്ധാവിന്റെ ആത്മാവ് കേൾക്കുക. പോചിക്കും അവന്റെ സഹോദരനും കൂടി ഒരു ജീവിതമേ ഉള്ളൂ.”

ഈരാസേമയുടെ ചുണ്ടുകൾ മിണ്ടിയില്ല; അവ പുഞ്ചിരി മാത്രം പൊഴിച്ചു.

## അദ്ധ്യായം 18

തബജാര ധീരരുടെ കുതിച്ചോട്ടത്തിന്റെ പ്രതിധ്വനിയിൽ വനം അക്ഷരാർത്ഥത്തിൽ വിറച്ചു.

മരങ്ങൾക്കിടയിൽ ആദ്യം മങ്ങിക്കണ്ടത് മഹാനായ ഈരാപൂവത്തിന്റെ രൂപമായിരുന്നു. ചെഞ്ചായമടിച്ച അയാളുടെ കണ്ണുകൾ അവയുടെ രക്തപടലങ്ങളിലൂടെ വെള്ളയോദ്ധാവിനെ കണ്ടെത്തിയപ്പോൾ ഈരാപൂവത്തിന്റെ ഗുഹപോലെയുള്ള നെഞ്ചറയിൽനിന്നും വ്യാഘ്രസമമായ ഒരു പരുഷഗർജ്ജനം പൊട്ടിപ്പുറപ്പെട്ടു.

മോകോരീബി മണൽക്കുന്നിൽ അടിച്ചുതകരുന്ന അലമാലകൾ പോലെ തബജാരമുഖ്യനും അയാളുടെ ഗോത്രവും പലായനം ചെയ്യുന്നവരുടെമേൽ ചാടിവീഴാനിരിക്കുകയായിരുന്നു.

പക്ഷേ മൌനം! - വിദൂരത്തിലൊരു ഇന്ത്യൻ നായുടെ കുര കേൾക്കുന്നു.

പോചി ആനന്ദരോദനം ചെയ്തു.

“പോചിയുടെ സഹോദരനെ രക്ഷിക്കാൻ തന്റെ ഗ്രാമത്തിലെ യോദ്ധാക്കളെ നയിച്ചു കൊണ്ടു വരുന്ന പോചിയുടെ വേട്ടനായാണത്.”

പോചിഗ്വാരതുടെ പരുക്കൻ ശങ്ഖനാദം വനമെങ്ങും മുഴങ്ങി. കടൽത്തീരങ്ങളുടെ നാഥനായ മഹാനായ ജാകൌന തന്റെ ഏറ്റവും മികച്ച ധീരരുമായി ഞാറപ്പക്ഷിയുടെ നദിയിൽ നിന്നും പോർയാത്ര നടത്തുകയാണ്.

മുള്ളുപൊഴിക്കുന്ന കുവന്ദുമുള്ളൻപന്നിയെപ്പോലെ ശത്രു വർഷിച്ച ശരമൂനകളാൽ ആദ്യ ആഘാതമേറ്റത് പീചിഗ്വാരർക്കായിരുന്നു. വൈകാതെ യുദ്ധാരവങ്ങളും കേട്ടു, ശത്രുക്കൾക്കിടയിലുള്ള അകലവും കുറഞ്ഞുവന്നു, നേർക്കുനേർ പോരാട്ടവും തുടങ്ങി.

ജാകൌന ഈരാപൂവത്തെ നേരിട്ടു. പത്തുയോദ്ധാക്കൾ നടത്തുന്ന യുദ്ധം പോലെ അത്ര ഭീകരമായിരുന്നിട്ടും രണ്ടു മുഖ്യന്മാരുടേയും ശക്തിയെ അത് തളർത്തിക്കളഞ്ഞില്ല. അവരുടെ പോർമഴുക്കൾ ഇടഞ്ഞപ്പോൾ ഓരോരുത്തരേയും പോലെ യുദ്ധരംഗമൊട്ടാകെയും ഹൃദയം വരെ വിറപൂണ്ടു.

ആതിഥ്യത്തിന്റെ കൂടാരത്തിൽ നിന്നും ആരകേ്വമിന്റെ പുത്രിയെ കവർന്ന അപരിചിതനെ ഈരാസേമയുടെ സഹോദരൻ നേരെ നേരിടാനെത്തി. പ്രതികാരത്തിന്റെ വഴിത്താര അവനെ നയിച്ചു. മാനംകെട്ട സഹോദരിയുടെ ദർശനം അവന്റെ ചങ്കിലെ കോപം ഉജ്ജ്വലിപ്പിച്ചു. ധീരനായ കൌബി ശത്രുവിനെ കഠോരമായി ആക്രമിക്കാനെത്തി.

ദൂരെ കൌബിയെ കണ്ട ഈരാസേമ യോദ്ധാവായ തന്റെ ഇണയുടെ അരികിൽ നിലയുറപ്പിച്ചുകൊണ്ട് വിളിച്ചു പറഞ്ഞു.

“ഈരാസേമയുടെ നാഥൻ ഈ ദാസിയുടെ അപേക്ഷ കേൾക്കണം. അദ്ദേഹത്തിന്റെ കൈ കൊണ്ട് ആരകേ്വമിന്റെ പുത്രന്റെ രക്തം ചിന്തരുത്. യോദ്ധാവായ കൌബി മരിക്കണമെങ്കിൽ അത് ഈരാസേമയുടെ കൈകൊണ്ടായിക്കൊള്ളട്ടെ, അങ്ങയുടേതാകരുതേ.”

മാർചിം രൌദ്രനേത്രയായ കന്യകയുടെ മുഖത്തേക്കു നോക്കി.

“ഈരാസേമ തന്റെ സഹോദരനെ വധിക്കുമോ?”

“കൌബിയുടെ രക്തത്തിന്റെ കറ ഈരാസേമയുടെ നാഥന്റെ കൈകളിൽ പുരളുന്നതിനേക്കാൾ അവൾ സ്വന്തം കൈകളിൽ പുരളാനാഗ്രഹിക്കുന്നു, കാരണം ഈരാസേമയുടെ കണ്ണുകൾ തന്നിലല്ല അദ്ദേഹത്തിലാണ് വസിക്കുന്നത്.”

പോരാട്ടം അപ്പോഴും തുടരുകയായിരുന്നു. കൌബി രോഷത്തോടെ പൊരുതുമ്പോഴും മാർഗ്ഗവാസി സ്വയം കഷ്ടിച്ചു പ്രതിരോധിച്ചതേയുള്ളുവെങ്കിലും യുവവധുവിന്റെ വിഷം പുരട്ടിയ ശരങ്ങൾ ശത്രുവിന്റെ പ്രഹരങ്ങളിൽ നിന്നും അദ്ദേഹത്തെ സംരക്ഷിച്ചുകൊണ്ടിരുന്നു.

പോചിയാകട്ടെ കിഴവൻ അഞ്ജീരയേയും പോരാട്ടത്തിനിടെ തന്റെ മേൽത്തരം പോർമഴവിനെ നേരിട്ട സകലരേയും കീഴ്പ്പെടുത്തിക്കഴിഞ്ഞിരുന്നു. മാർചിം ആരക്വേമിന്റെ പുത്രനെ പോചിക്കു വിട്ടുകൊടുത്ത് ഈരാപൂവത്തെ തേടി.

“”ജാകൌന മഹാനായ ഒരു മുഖ്യനാണ്. ശത്രുക്കളുടെ പല്ലുകൾ കൊണ്ടു തീർത്ത യുദ്ധമാല മൂന്നുവട്ടം അദ്ദേഹത്തിന്റെ ഗളത്തെ ചുറ്റുന്നു. ഈ തബജാരൻ വെള്ളയോദ്ധാവിന്റേതാണ്.”

“പ്രതികാരം യോദ്ധാവിനു യശസ്സാണ്. ജാകൌന പോചിയുടെ സുഹൃത്തിനെ സ്നേഹിക്കുന്നു.”

മഹാനായ പീചിഗ്വാരമുഖ്യൻ തന്റെ ഘോരമായ പോർമഴ ഉയർത്തി. ഈരാപൂവവും മാർചിമും തമ്മിലുള്ള ദ്വന്ദയുദ്ധം ആരംഭിച്ചു. ഭീകരമായ പോർമഴവിൽ തട്ടി മാർഗ്ഗവാസിയുടെ വാൾ ചിതറിപ്പോയി. തന്റെ നിരായുധനായ എതിരാളിക്കരികിലേക്ക് തബജാരമുഖ്യൻ മുന്നേറി.

ബോയ്സിനിംഗപ്പാമ്പിനെ പോലെ ചീറ്റിക്കൊണ്ട് ഈരാസേമ തന്റെ യോദ്ധാവിനും ഈരാപൂവത്തിനും ഇടയിൽ ചാടി. ആ നിമിഷം തന്നെ ഭാരമേറെയാർന്ന ആയുധം അയാളുടെ ശക്തമായ കയ്യിലിരുന്നു വിറയ്ക്കുകയും കൈ നിശ്ചലമായി ഒരു വശത്തേക്കു പതിക്കുകയും ചെയ്തു.

വിജയശങ്ഖം മുഴങ്ങി. ജാകൌനയും പോചിയും നയിച്ച പീചിഗ്വാരയോദ്ധാക്കൾ കാടരിച്ചു പെറുക്കി. ഏറ്റവും ഉയരവും ശക്തിയുമുള്ള പനമരത്തിന്റെ കാതൽ കൊത്തിയെടുത്ത് നിലം പതിപ്പിക്കുന്ന ജാന്ദയ്യയെപ്പോലെ തന്നെ കീഴടക്കാൻ ശക്തിയുള്ള ആരക്വേമിന്റെ പുത്രിയോടുള്ള വെറുപ്പും പ്രതികാരവും കൊണ്ട് ജ്വലിക്കുന്ന തങ്ങളുടെ മുഖ്യനേയും പിടിച്ചു വലിച്ച് തബജാരർ ഓടി.

കാനനമാകെ നിരീക്ഷിച്ച ഈരാസേമയുടെ കണ്ണുകൾ മണ്ണിലെങ്ങും അവളുടെ സഹോദരന്മാരുടെ പിണങ്ങൾ ചിതറിക്കിടക്കുന്നതും പൊടിപടലങ്ങളുടെ കരിമേഘപടലങ്ങൾക്കിടയിലൂടെ അവശേഷിച്ച പോരാളിക്കൂട്ടം പാഞ്ഞോടുന്നതും കണ്ടു. മണ്ണിൽ കറ പിടിപ്പിച്ച അതേ ചോര തന്നെയാണ് ഇപ്പോൾ അവളുടെ കവിളുകളെ ലജ്ജയാൽ ചുവപ്പിച്ച ധീരരക്തവും.

കണ്ണീർമണികൾ അവളുടെ സുന്ദരവദനത്തിൽ പാറിത്തെറിച്ചു.

അവളുടെ ദുഃഖത്തിൽ വല്ലായ്മയും ഉണ്ടാക്കേണ്ടെന്നു കരുതി മാർചിം പിന്തിരിഞ്ഞു നടന്നു. അവളുടെ നഗ്നസന്താപം കണ്ണീർപ്രളയത്തിൽ മുങ്ങിക്കുളിക്കട്ടെ എന്നവൻ ആഗ്രഹിച്ചു.

## അദ്ധ്യായം 19

ശത്രുവിനെ പിന്തുടർന്ന പോചി തിരികെയെത്തി. വെള്ളയോദ്ധാവ് സുരക്ഷിതനെന്നു കണ്ടപ്പോൾ അവന്റെ കണ്ണുകളിൽ ആഹ്ലാദം തിങ്ങി.

താൻ മതിവരുവോളം കുടിച്ച തബജാര രക്തം പുരണ്ട വായ്ക്കു ചുറ്റുമുള്ള രോമാവലി നക്കിക്കൊണ്ട് അവനരികിലായി അവന്റെ വിശ്വസ്തനായ നായുമുണ്ടായിരുന്നു. അതിന്റെ ധൈര്യത്തിലും കൂറിലും സന്തുഷ്ടനായ യജമാനൻ അതിനെ തലോടി. ജാകൌനയുടെ യോദ്ധാക്കളെ അത്ര ശ്രദ്ധയോടെ നയിച്ച അത് മാർചിമിനെ രക്ഷിച്ചിരിക്കുന്നു.

"വെള്ളയോദ്ധാവിനെ വനത്തിലെ ദുരാത്മാക്കൾ ഇനിയും പീചിഗ്വാര സഹോദരനിൽ നിന്നും പിരിച്ചേക്കാം. ഇനിമുതൽ നായ് അദ്ദേഹത്തെ പിന്തുടരണം, കാരണം അല്പം അകലെ നിന്നാണെങ്കിലും പോചിക്ക് അവന്റെ വിളികേൾക്കാനാകും."

"പക്ഷേ നായ് അങ്ങയുടെ സഹചാരിയും വിശ്വസ്ത സുഹൃത്തുമാണ്."

"പോചിയെക്കാളും അവന്റെ സഹോദരനെ സേവിക്കുമ്പോളാണ് നായ് പോചിയുടെ ഏറെ നല്ല സഹചാരിയും സുഹൃത്തുമാകുന്നത്. വെള്ളയോദ്ധാവിന് അതിനെ നാം പാദം എന്നർത്ഥമുള്ള ഴപ്പി എന്നു വിളിക്കാം. അതാകട്ടെ വിദൂരത്തുനിന്നും അങ്ങോട്ടുമിങ്ങോട്ടും ഓടാനുള്ള ചടുലപാദങ്ങളായിരിക്കുകയും ചെയ്യും."

ജാകൌന വേർപാടിനുള്ള അടയാളം കാട്ടി.

വെള്ളക്കെട്ടുകളുടെ നാഥന്മാരുടെ ഗ്രാമം സ്ഥിതിചെയ്തിരുന്ന ഞാറക്കൊക്കുകൾ കുടിക്കുന്ന നദിയുടെ രമണീയ തീരങ്ങളിലേക്ക് പീചിഗ്വാര യോദ്ധാക്കൾ നടന്നു.

സൂര്യൻ അസ്തമിക്കുകയും വീണ്ടും ആകാശത്തിലേക്ക് കുതിച്ചുയരുകയും ചെയ്തു. യോദ്ധാക്കൾ കടലരികുകൾ ഉൾനാടുമായി ചേരുന്നിടത്ത് എത്തിച്ചേർന്നു. വൃക്ഷങ്ങളില്ലാത്തതും ജലസൂകരങ്ങളായ കപിസാരകളെപ്പോലെ മുണ്ഡിതവുമായ തുപ്പന്റെ ജനം മൊട്ടക്കര എന്നർത്ഥം വരുന്ന ഈബ്യപീന എന്നു വിളിക്കുന്ന ആ മലമ്പ്രദേശം അവർ പിന്നിട്ടു കഴിഞ്ഞിരുന്നു.

കാറ്റിലാടുമ്പോൾ തന്റെ അതിവിപുലമായ ലതാകിരീടത്താൽ ആകാശം അടിച്ചു വാരുകയാണെന്നു തോന്നിപ്പിച്ച് മലമടക്കിന്റെ ഉന്നതശൃംഗത്തിലെ വൃക്ഷാവലിയേക്കാൾ ഉയർന്നു നിൽക്കുന്ന ഇലനിറഞ്ഞ ഒരു ജതോബവൃക്ഷം വളരുന്നിടത്തേക്കു പോചി മാർഗ്ഗവാസിയെ കൂട്ടിക്കൊണ്ടു പോയി.

"ഇവിടെയാണ് വെള്ളയോദ്ധാവിന്റെ സഹോദരൻ ജനിച്ചത്," പീചിഗ്വാരമുഖ്യൻ പറഞ്ഞു.

മാർചിം ബൃഹത്തായ തായ്മരത്തെ പുണർന്നു.

"ജതോബ, എന്റെ സഹോദരൻ പോചി ലോകത്തിലേക്കു വന്നത് നീ കണ്ടിരിക്കുന്നു. അപരിചിതൻ നിന്നെ ആലിംഗനം ചെയ്യുന്നു."

“പോചിയോദ്ധാവിന്റെ വൃക്ഷമേ, അവന്റെ സഹോദരൻ അവനെ ഉപേക്ഷിച്ചുപോയാൽ മിന്നൽ നിന്നെ കരിച്ചുകളയട്ടെ.”

എന്നിട്ട് മുഖ്യൻ ഇപ്രകാരം പറഞ്ഞു.

“അന്ന് ജാകൌന ഒരു യോദ്ധാവായിട്ടില്ല. ഞങ്ങളുടെ മഹാനായ മുഖ്യൻ ജതോബ പീചിഗ്വാരരെ വിജയത്തിലേക്കു നയിച്ചു കൊണ്ടിരുന്നു. എങ്ങും വെള്ളം നിറഞ്ഞപ്പോളൊരിക്കൽ അദ്ദേഹം നേരെ മലമടക്കിലേക്കു പ്രയാണമാരംഭിച്ചു. അവിടെയെത്തിയപ്പോൾ ശത്രു അരികെയായതിനാൽ അവരെ വീണ്ടും കീഴടക്കാൻ അദ്ദേഹം സകല ഗ്രാമക്കാരേയും വിളിച്ചുകൂട്ടി. അവർ വന്നെത്തിയതു കണ്ട അതേ ചന്ദ്രൻ അദ്ദേഹത്തിന്റെ ഭാര്യയായ സായുടെ തൂക്കുമഞ്ചത്തിലും വെട്ടം ചൊരിഞ്ഞപ്പോൾ അവൾ അദ്ദേഹത്തിന്റെ രക്തത്തിൽ മറ്റൊരു യോദ്ധാവിനുകൂടി ജന്മമേകി. ജതോബയുടെ ലതാവലിക്കിടയിലും അതിന്റെ പേരും ശക്തിയും സ്വന്തമാക്കിയ മഹാനും ജ്ഞാനിയുമായ മുഖ്യന്റെ ചുണ്ടുകളിലെ പുഞ്ചിരിയിലും ചന്ദ്രിക തത്തിക്കളിച്ചു.”

ഈരാസേമ അവർക്കരികിലെത്തി.

ഇണയെ വിട്ടുപിരിഞ്ഞ മണലിൽ ഇരതേടുന്ന മാരിസ്കു എന്ന ആമപ്രാവ് ശിഖരങ്ങൾ തോറും പാറിപ്പാറി വിട്ടുപോയവൻ മറുപടി നൽകാനായി കുറുകിക്കൊണ്ടേയിരിക്കും. അതുപോലെ തന്നെ ആ വനപുത്രിയും പതുക്കെ ഒരു മൃദുലോലഗാനവും മൂളി തന്റെ ആശ്രയവും തേടി ആ മലഞ്ചെരിവാകെ അലയുകയായിരുന്നു.

മുഖം ആത്മാവിന്റെ കണ്ണാടിയാക്കി അവളെ സ്വീകരിച്ച മാർചിം തന്റെ ഹൃദയപാർശ്വത്തിലെ ഭാര്യയേയും ശക്തിപാർശ്വത്തിലെ സുഹൃത്തിനേയും കൂട്ടി പീചിഗ്വാരരുടെ ഹാൻഷോ എന്ന മൺകുടിലിലേക്കു മടങ്ങി.

## അദ്ധ്യായം 20

ചന്ദ്രൻ വർദ്ധിച്ച് ഉരുണ്ടു വന്നു. മാർചിമും ഈരാസേമയും സിയേരായിലെ കമുസീം അക്കാരൌ നദീതീരങ്ങളുടെ നാഥന്മാരായ പീചിഗ്വാരരുടെ മണ്ണിലെത്തിയശേഷം മൂന്നു സൂര്യന്മാർ കൂടി കടന്നു പോയി. മഹാനായ ജാകൌനയുടെ വിശാലമായ കുടീരത്തിൽ അപരിചിതർ തങ്ങളുടെ മഞ്ചങ്ങൾ തൂക്കിയിട്ടു കഴിഞ്ഞു. ധീരനായ മുഖ്യൻ വെള്ളയോദ്ധാവിന്റെ ആതിഥേയനാകുന്നതിലുള്ള ആനന്ദം സ്വയം അവകാശപ്പെട്ടു.

ഈരാസേമയുടെ പ്രേമം കഴിഞ്ഞ് സൌഹൃദത്തിനായി സാഗരയോദ്ധാവിനു നീക്കിവയ്ക്കാവുന്ന ഓരോ നിമിഷവും ആസ്വദിക്കാനായി തന്റെ കൂടാരമുപേക്ഷിച്ച പോചി യുദ്ധസഹോദരനെ അനുഗമിക്കാനായി രക്തസഹോദരന്റെ കുടീരത്തിലെത്തിയിട്ടുണ്ട്.

ഭൂമുഖത്തു നിന്നും ഇരുൾ മാറിക്കഴിഞ്ഞിരുന്നുവെങ്കിലും ദ്വന്ദയുദ്ധദിനം മുതൽ അത് തന്റെ ഭാര്യയുടെ മുഖത്തു നിന്നും മാറിപ്പോയിട്ടില്ലെന്നു മാർചിം കണ്ടു.

“ഈരാസേമയുടെ ഹൃദയത്തിൽ വിഷാദം കൂടു കൂട്ടിയിരിക്കുന്നു!”

“ഭാര്യയുടെ ആനന്ദം ഭർത്താവിൽ നിന്നേ വരൂ. അങ്ങയുടെ കണ്ണുകൾ ഈറാസേമയുടെ കണ്ണുകൾ വിട്ടു പോകുമ്പോൾ അവയിൽ കണ്ണീർ നിറയുന്നു.”

“തബജാരപുത്രി എന്തിനാണ് കരയുന്നത്?”

“അവളുടെ ജനങ്ങളുടെ ശത്രുക്കളായ പീചിഗ്വാരരുടെ ഗ്രാമമാണിത്. കൈസാരയ്ക്കു ചുറ്റുമായി ജീവനോടെ ചുട്ട അവളുടെ സഹോദരന്മാരുടെ തലയോട്ടികൾ ഈറാസേമ ഇപ്പോഴും കാണുന്നുണ്ട്. തബജാര തടവുകാരുടെ മരണഗീതം അവളുടെ കാതുകൾ ഇപ്പോഴും കേൾക്കുന്നുണ്ട്. അവളുടെ കൈകൾ അവളുടെ പിതാക്കന്മാരുടെ രക്തംകൊണ്ടു ചുവന്ന ആയുധങ്ങൾ ഇപ്പോഴും തൊടുന്നുണ്ട്.”

വധു തന്റെ ഇരു കൈകളും യോദ്ധാവിന്റെ തോളിലർപ്പിച്ച് അവന്റെ വക്ഷസിൽ ചാരിനിന്നു.

“ഈറാസേമ അവളുടെ യോദ്ധാവിനും നാഥനും വേണ്ടി എല്ലാം സഹിക്കും. ആത്തച്ചക്കയ്ക്കു മധുരവും രുചിയുമുണ്ട്, പക്ഷേ ചതഞ്ഞാൽ അതു പുളിക്കും. അവളുടെ സ്നേഹം അങ്ങയുടെ ഹൃദയം പുളിപ്പിക്കാൻ അങ്ങയുടെ ഭാര്യ അനുവദിക്കുകയില്ല. അവളത് തേന്മധുരം കൊണ്ട് നിറക്കും.”

“തബജാരപുത്രിയുടെ മാറിൽ സ്വാസ്ഥ്യത തിരിച്ചുവരട്ടെ. അവളുടെ ജനത്തിന്റെ ശത്രുക്കളുടെ ഗ്രാമത്തിൽ നിന്നും അവൾക്കു പോകാനാകും.”

മാർഗ്ഗവാസി നേരെ ജാകൌനയുടെ കുടീരത്തിലേക്കു നടന്നുപോയി. തന്റെ അതിഥി വരുന്നതു കണ്ടതിലുള്ള മഹാനായ മുഖ്യന്റെ ആനന്ദം മാർചിം പറഞ്ഞതു കേട്ടതോടെ തന്നെ അദ്ദേഹത്തിന്റെ യുദ്ധയുക്തകപോലത്തിൽ നിന്നും മാഞ്ഞുപോയി.

“മഹാനായ മുഖ്യാ, വെള്ളയോദ്ധാവ് അങ്ങയുടെ കുടീരം വിട്ടു പോകുകയാണ്.”

“അപ്പോൾ അദ്ദേഹത്തിനു ജാകൌനയുടെ കുടീരത്തിൽ എന്തെങ്കിലും കുറവുണ്ടായിരിക്കുമല്ലേ?”

“അങ്ങയുടെ അതിഥിക്ക് ഒന്നിനും കുറവില്ല. അവനിവിടെ ആഹ്ലാദവാനായിരുന്നു; പക്ഷേ അവന്റെ ഹൃദയത്തിന്റെ ആജ്ഞ അവനെ മറ്റൊരിടത്തേക്കയയ്ക്കുന്നു.”

“എങ്കിൽ പൊയ്ക്കൊള്ളൂ, യാത്രയ്ക്കു വേണ്ടതെല്ലാം എടുക്കുകയും വേണം. തൂപ്പൻ എന്റെ സഹോദരനെ സുരക്ഷിതനാക്കി ജാകൌനയുടെ കുടീരത്തിലേക്ക് തിരികെ കൊണ്ടു വന്ന് സുസ്വാഗതം ആഘോഷിക്കാൻ ഇട വരുത്തട്ടെ.”

സാഗരയോദ്ധാവ് പോകുകയാണെന്നു കേട്ടു വന്നെത്തിയ പോചി പറഞ്ഞു.

“അങ്ങയുടെ സഹോദരൻ അങ്ങേക്കു തുണവരും.”

“പോചിയുടെ യോദ്ധാക്കൾക്ക് അവരുടെ മുഖ്യനെ ആവശ്യം വരില്ലേ?”

“അവരും പോചിയോടൊപ്പം വരണമെന്ന് എന്റെ സഹോദരൻ ആഗ്രഹിക്കുന്നില്ലെങ്കിൽ ജാകൌന അവരെ വിജയത്തിലേക്കു നയിച്ചുകൊള്ളും.”

“പോചിയുടെ കുടീരം അനാഥമായി സങ്കടത്തിലാഴും.”

“വെള്ളയോദ്ധാവ് കൂടെയില്ലെങ്കിൽ അദ്ദേഹത്തിന്റെ സഹോദരന്റെ ഹൃദയം അതിലുമധികം അനാഥമാകും.”

ഞാറക്കൊക്കിന്റെ നദിയുടെ തീരങ്ങൾ ഉപേക്ഷിച്ച് സാഗരയോദ്ധാവ് സൂര്യനസ്തമിക്കുന്ന നാട്ടിലേക്കു നടന്നു. അവന്റെ ഭാര്യയും സുഹൃത്തും അവന്റെ കാലടികൾ പിന്തുടർന്നു.

ഫലം പെരുകിയതിനാൽ ഈച്ചക്കൂട്ടത്തിന്റെ വീടെന്നു പേരുവീണ മെരുവോക്കയിലെ ഫലഭൂയിഷ്ഠമായ മലകളും അവർ കടന്നുപോയി.

ഞാറക്കൊക്കിന്റെ നദിയിലേക്ക് ജലമൊഴുക്കുന്ന കൊച്ചരുവികളും കടന്നു പോയ അവർ വിദൂര ചക്രവാളത്തിൽ ഉന്നതമായ ഒരു മലനിര കണ്ടു. പകൽ മരിച്ചു; കടലിൽ നിന്ന് ഒരു കരിമേഘം വരുന്ന പോലെ തോന്നി. പകലെല്ലാം തീരത്തേക്കു കടലെറിഞ്ഞു കൊടുക്കുന്ന ശവങ്ങൾ തിന്ന് രാത്രിയിൽ കൂടണയാനെത്തുന്ന ഉരുബുക്കഴുകന്മാരുടെ വരവാണത്.

യാത്രികർ കഴുകന്മാർ കൂട്ടുകൂട്ടിയ ഉരുബുരെതേമ മലയിലുറങ്ങി. സൂര്യൻ വീണ്ടും പ്രത്യക്ഷനായപ്പോൾ അവർ മലഞ്ചുരത്തിൽ നിന്നുതുടവിച്ച് പാമ്പിനെപ്പോലെ വളഞ്ഞുപുളഞ്ഞ് സമതലത്തിലൂടൊഴുകുന്ന നദിയുടെ തീരത്തെത്തിയതായി കണ്ടു. അതിന്റെ ചുറ്റിവളഞ്ഞ പ്രവാഹഗതി പിന്തുടരുന്ന സഞ്ചാരിയുടെ ഓരോ ചുവടിനേയും പുഴയുടെ തുടർച്ചയായ കുരുക്കുകൾ വഴി തെറ്റിക്കയാൽ ആ നദി കുരുക്കുമ്പുഴ എന്നർത്ഥമുള്ള മൂന്ദാവു എന്നു വിളിക്കപ്പെട്ടു.

അതിന്റെ ഉന്മേഷപൂർണ്ണമായ തീരങ്ങളെ പിന്തുടർന്ന് ചെന്ന മാർചിം രണ്ടാം സൂര്യനുദിച്ചപ്പോൾ മർമ്മരം പൊഴിക്കുന്ന തിരകൾ ഇടയ്ക്കു തേങ്ങുകയും പിന്നെ കോപത്താലാഞ്ഞടിച്ച് നുരക്കൂട്ടമായി തകരുകയും ചെയ്യുന്ന പച്ചക്കടലും വെള്ളമണലും കണ്ടു.

വിശാലമായ ആഴിപ്പരപ്പ് കണ്ടപ്പോൾ വെള്ളയോദ്ധാവിന്റെ കണ്ണുകൾ വികസിച്ചു, നെഞ്ച് ഉയർന്നു താണു. ഇതേ കടൽ തന്നെ അവനാദ്യമായി അമേരിക്കയിലെ വെട്ടം കണ്ട അവന്റെ ജന്മഭൂമിയായ പോതെൻജിയിലെ വെള്ളമണലിനേയും തൊട്ടുന്നുണ്ട്. അവൻ സ്വയം തിരകളിലേക്കെടുത്തു ചാടി; ശരീരം സ്വദേശത്തിലെ ജലത്തിലും ആത്മാവ് അതിന്റെ കാത്തിരിപ്പിലും സ്നാനം ചെയ്യുന്നതായി അവൻ കരുതി.

ഈരാസേമയ്ക്കു ഹൃദയത്തിൽ കരച്ചിൽ വന്നെങ്കിലും അവളുടെ യോദ്ധാവിന്റെ പുഞ്ചിരി വൈകാതെ അവൾക്കു വീണ്ടും ധൈര്യം പകർന്നു നൽകി.

അപ്പോളേക്കും പോചി ഉയർന്നൊരു തെങ്ങിൽ കയറി മൂന്ദാവുവിന്റെ ചെറിയ ഉൾക്കടലിൽ നായാടി വന്നിരുന്ന രുചികരമായ വലിയൊരു കാമൊരുപിം കടൽമത്സ്യത്തെ അമ്പെയ്ത് വീഴ്ത്തി അവരുടെ ലഘുഭക്ഷണത്തിനുള്ള മോകേം ചുട്ടു തയ്യാറാക്കി.

## അദ്ധ്യായം 21

ആകാശത്തിന്റെ ഉന്നതങ്ങളിൽ നിന്നും സൂര്യൻ ഇറങ്ങിക്കഴിഞ്ഞിരുന്നു. യാത്രികർ രുചികരമായ ത്വൈര എന്ന ചെമ്പല്ലിമീനുകൾ ധാരാളമായി വളരുന്ന നദീമുഖത്തെത്തിച്ചേർന്നു. അതിന്റെ കരകളിൽ മഹത്തായ പീചിഗ്വാരഗോത്രത്തിലെ മുക്കുവർ നിവസിച്ചിരുന്നു.

അവരുടെ മതാചാരം നിഷ്കർഷിക്കുന്ന ഉദാരമായ ആതിഥ്യമര്യാദയോടെ അവർ അപരിചിതരേയും പീചിഗ്വാരരുടെ ഏറ്റവും ശക്തനായ മുഖ്യൻ ജാകൌനയുടെ സഹോദരനും മഹാനായ യോദ്ധാവുമായതിന്റെ ആദരവോടെ പോചിയേയും സ്വീകരിച്ചു.

യാത്രികർക്കു വിശ്രമിക്കാനും മതിയായ ആചാരങ്ങളോടെ അവരെ പറഞ്ഞയയ്ക്കാനും ഗോത്രമുഖ്യൻ മാർചിമിനേയും ഈരാസേമയേയും പോചിയേയും ഒരു ജംഗാദയിൽ സ്വീകരിച്ചിരുത്തി കാറ്റിനൊത്ത പായ് കെട്ടി തീരത്തുനിന്നും അവരെ ഏറെ കീഴോട്ടു കൊണ്ടുപോയി.

എല്ലാ മുക്കുവരും വള്ളങ്ങളിൽ തങ്ങളുടെ മുഖ്യനെ പിന്തുടർന്നു. കാറ്റിന്റെ തേങ്ങൽ അനുകരിക്കുന്ന കക്കകൾകൊണ്ട് ഉണ്ടാക്കിയ വേണുവായ ഊരസാകളുടെ മന്ത്രണത്തിനൊപ്പം ഒരു വിലാപഗീതവും അന്തരീക്ഷമെങ്ങും നിറഞ്ഞു.

മുക്കുവഗോത്രത്തിനപ്പുറത്ത് മലമടക്കുകൾക്കരികിലായി വേട്ടക്കാരുടെ ഗോത്രമായിരുന്നു. മാനും തടിയൻ പാകയും ജാകു വണ്ടാരക്കോഴിയും പെരുകിയ കാടു മൂടിയ സൊയീപ്പേയുടെ അതിർത്തിയിൽ അവർ തങ്ങി. ഈ പ്രദേശവാസികൾ അവരുടെ നാടിനെ വേട്ടനിലമെന്നു വിളിച്ചുവന്നു.

പുഴ കടലരികിലെത്തുമ്പോൾ ഉണ്ടാകുന്ന തടാകതീരത്ത് ഈ വേട്ടക്കാരുടെ മുഖ്യനായ കരിമ്പുലിയരശ്ശ് എന്നർത്ഥമുള്ള ജഗ്വാരസു ഒരു കൂടാരമുണ്ടാക്കി. മുക്കുവന്മാരിൽ നിന്നു ലഭിച്ചതിലും മധുരതരമായ സ്വീകരണം തന്നെ ഇവിടേയും യാത്രികർക്കു ലഭിച്ചു.

യാത്രികർ സൊയീപ്പേ വിട്ട് പച്ചയിലകൾ കാറ്റിലാട്ടുന്ന തഴച്ച വാഴത്തോട്ടങ്ങൾ അതിരിട്ട പാകോചിപ്പുഴയും കടന്നു. അതിനുമപ്പുറത്താണ് മണൽക്കുനകളെ ജലത്താൽ വലയം ചെയ്യുന്ന ഇഗ്വാപേ അരുവി.

വിദൂരത്ത് ചക്രവാളത്തെ കിരീടമണിയിച്ചുകൊണ്ട് കടൽനുരപോലെ വെളുത്ത ഒരുന്നത മണൽശൃംഗം ഉയർന്നുനിന്നു. തെങ്ങുകളേക്കാളും കൊക്കോകളേക്കാളും പൊങ്ങിനിന്ന അതിന്റെ മുനപ്പ് കടലതിരുകളിൽ നിന്നും ആഞ്ഞടിക്കുന്ന കൊടുങ്കാറ്റ് കാത്തിരിക്കുന്ന കോണ്ടോർകഴുകന്റെ മൊട്ടത്തലപോലെ കാണപ്പെട്ടു.

“ഈ ഉന്നതമണൽശൃംഗം പോചിക്കറിയാമോ?” മാർഗ്ഗവാസി ചോദിച്ചു.

“മഹാനദിയായ കടലിന്റെ കൈയുടെ പള്ളങ്ങൾ മുതൽ കരിമ്പുലികൾ വസിക്കുന്ന അരുവിയുടെ തീരം വരെ പീചിഗാരർക്കു സ്വന്തമായ സകലമണ്ണും പോചിക്കറിയാം. അവൻ മോക്കോരീബീയുടെ തുഞ്ചത്തു കയറി നോക്കി ദൂരെ കടലിൽ തന്റെ സഹോദരന്റെ ശത്രുക്കളായ മെയാരിം നിവാസികളായ വെള്ളയോദ്ധാക്കളുടെ വമ്പൻ തോണികളായ ഈഗാരകളെയും കണ്ടിട്ടുണ്ട്.”

“അങ്ങെന്താണ് ഈ ഉന്നതമണൽശൃംഗത്തെ മോക്കോരീബീ എന്നു വിളിക്കുന്നത്?”

“ജംഗാദകളിൽ അചികടൽക്കൊക്കുകൾ പറക്കുന്ന കടലിൽ പോകുന്ന കടപ്പുറത്തെ മുക്കുവൻ തന്റെ ചോരയിൽ പിറന്ന കുഞ്ഞുങ്ങൾ ഉറങ്ങുന്ന കുടിലുകൾ ദൂരെയാണല്ലോ എന്നോർത്ത് സങ്കടപ്പെടും. തിരികെ വരുമ്പോൾ അവന്റെ കണ്ണുകൾ മനുഷ്യനിശ്വാസത്തിലേക്കു ആനന്ദം തിരികെ കൊണ്ടുവരുന്ന ഈ മണൽശൃഗമാണ് ആദ്യം കാണുക. അപ്പോളവൻ മണൽശൃംഗത്തെ മോക്കോരീബീ അഥവാ ആനന്ദം കൊണ്ടുവരുന്നവൻ എന്നു വിളിക്കും”

“മുക്കുവൻ പറയുന്നത് ശരിയാണ്; അങ്ങയുടെ സഹോദരനും അവനെപ്പോലെ ഈ മണൽശൃംഗം കാണുമ്പോൾ ആനന്ദമനുഭവിക്കുന്നുണ്ട്.”

മാർചിമും പോചിയും മോക്കോരീബീയുടെ മുകളിൽ കയറി. കടലിനെ സ്വീകരിക്കാൻ കര നിർമ്മിച്ച സുന്ദരമായ ഉൾക്കടലിനു ചുറ്റും പറക്കുന്ന ഛാസനാകുളക്കോഴിയെപ്പോലെ ചുറ്റിയലയുന്ന അവളുടെ ഇണയെ ഈരാസേമയുടെ കണ്ണുകളും പിന്തുടർന്നു. വഴിയിലവൾ യോദ്ധാക്കളുടെ ദാഹം ശമിപ്പിക്കുന്ന മധുരമുള്ള കശുമാങ്ങകളും സ്വന്തം കഴുത്തിനെ അലങ്കരിക്കാൻ ഇളം ചിപ്പികളും ശേഖരിച്ചു.

യാത്രികർ മോക്കോരീബീയിൽ മൂന്നു സൂര്യന്മാർ കടന്നുപോകും വരെ ചെലവഴിച്ചശേഷം മാർചിം തന്റെ ചുവടുകളെ അതിനുമപ്പുറത്തേക്കു നയിച്ചു. നിറഞ്ഞൊഴുകി കണ്ടലാൽ ആവരണം ചെയ്യപ്പെട്ട നദിയുടെ തീരത്തേക്ക് അവന്റെ ഭാര്യയും സഹോദരനും അവനെ അനുഗമിച്ചു. നദിയിലേക്കു കടക്കുന്ന കടൽ അവിടെ ഒരു കളിമൺപൂച്ചട്ടിയിലെന്ന പോലെ പാറ കുഴിച്ചെടുത്ത ഒരു നിർമ്മലസ്വച്ഛജലാശയം രൂപപ്പെടുത്തിയിരിക്കുന്നു.

ആ സ്ഥലത്തിന്റെ ദേശപരിശോധന നടത്തിയ മാർഗ്ഗവാസിയോദ്ധാവ് ചിന്താകുലനായി. തൽക്കാലം സാമാനങ്ങളൊന്നുമില്ലാതെയാണ് അവൻ വന്നിട്ടുള്ളത്; അവർക്ക് പോകാനാകുന്നിടത്തേക്ക് നടക്കാൻ പാദങ്ങളെ അവൻ അനുവദിച്ചുമിരുന്നു. ഈരാസേമയുടെ ഹൃദയഭാരം കുറയ്ക്കാൻ പീചിഗാരരുടെ ഗ്രാമത്തിൽ നിന്നും മാറിനിൽക്കുക എന്നതല്ലാതെ അവനു മറ്റൊരു ചിന്തയും ഉണ്ടായിരുന്നുമില്ല. ശരീരം സഞ്ചരിക്കുമ്പോൾ ആത്മാവ് വിശ്രമിക്കുകയാൽ യാത്ര ഗൃഹാതുരത്വത്തെ ഭേദപ്പെടുത്തുമെന്നത് മാർഗ്ഗവാസിക്ക് അനുഭവസിദ്ധമായിരുന്നു. പക്ഷേ തീരത്തിരുന്ന് ഇപ്പോളവൻ ആലോചിച്ചു നോക്കി.

പോചി വന്നു.

“വെള്ളയോദ്ധാവ് ചിന്തിക്കുന്നു, അദ്ദേഹത്തിന്റെ സഹോദരന്റെ നെഞ്ച് ആ ചിന്ത സ്വീകരിക്കാൻ തുറന്നിട്ടിരിക്കുകയാണ്.”

“ജഗ്വാരീബീയുടെ പ്രാന്തങ്ങളേക്കാൾ തന്റെ വർഗ്ഗത്തിൽപ്പെട്ട യോദ്ധാക്കളുടെ ഗ്രാമം സ്ഥാപിക്കാൻ ഇതാണ് മെച്ചപ്പെട്ട ഇടമെന്നു പോചിയുടെ സഹോദരൻ കരുതുന്നു. വിദൂരഭൂമികളിൽനിന്നും വന്നെത്തുന്ന വമ്പൻ ഈഗാരകൾക്കു ഈ ജലത്തിൽ കാറ്റിലും കടലിലും നിന്നു സുരക്ഷിതമായി കിടക്കാം; അങ്ങനെ അവയ്ക്കു മെയാരിം ആക്രമിച്ച് പോചിയുടെ ദേശത്തിന്റെ ശത്രുക്കളും തബജാരരുടെ സഖ്യകക്ഷികളുമായ വെള്ളതപ്പുയികളെന്ന ഫ്രഞ്ചുകാരെ നശിപ്പിക്കാം”

പീചിഗ്വാരമുഖ്യൻ ചിന്തിച്ചു മറുപടി പറഞ്ഞു.

“എന്റെ സഹോദരൻ പോയി അദ്ദേഹത്തിന്റെ യോദ്ധാക്കളെ കൂട്ടിക്കൊണ്ടുപോരു. തന്റെ സുഹൃത്തിന്റെ മൈരി എന്ന വെള്ളയോദ്ധാക്കളുടെ നഗരത്തിനു സമീപം പോചി തന്റെ കൂടാരവും പണിയും.”

ഈരാസേമ അരികിലേക്കു വന്നു. മാർഗ്ഗവാസി പീചിഗ്വാരമുഖ്യനോട് നിശബ്ദതയുടെ അടയാളം കാട്ടി.

“ഈരാസേമ വരുമ്പോൾ പതിയുടേ ശബ്ദം നിശബ്ദം, അദ്ദേഹത്തിന്റെ കണ്ണുകളും താഴ്ന്നു പോകുന്നു. അവൾ പോകണോ?”

“അവളുടെ പതിക്കു അവളരികിൽ വേണം, അവന്റെ കണ്ണും ശബ്ദവും അവളുടെ ആത്മാവിലേക്ക് ഇനിയും അഗാധമായിറങ്ങും.”

പാകമായി വരുന്ന പൂ വിരിയുന്ന പോലെ സുസ്മേരത്താൽ തിളങ്ങിയ ആ സുന്ദരവനകന്യക തന്റെ യോദ്ധാവിന്റെ ചുമലിൽ ചാരി.

“ഈരാസേമ അങ്ങയെ ശ്രദ്ധിക്കുന്നു.”

“ഈ താഴ്വര ആനന്ദകരമാണ്; ഈരാസേമ അതിൽ വസിച്ചാൽ അത് കൂടുതൽ ആഹ്ലാദകരമാകും. അവളുടെ ഹൃദയമെന്തു പറയുന്നു?”

“അവളുടെ നാഥനും യോദ്ധാവുമായവനോടു കൂടെയെങ്കിൽ ഈരാസേമയുടെ ഹൃദയം എന്നും ആനന്ദിക്കും.”

മാർഗ്ഗവാസി പുഴയുടെ തീരം മുഴുവൻ നടന്നുനോക്കി കൂടാരം വയ്ക്കാൻ ഒരിടം കണ്ടെത്തി. കാതൽകൊണ്ടു താങ്ങിടാനായി പോചി ഒരു കാർണൌബ വെട്ടി വീഴ്ത്തി. മേയാനും ചുമരു പിടിപ്പിക്കാനുമായി പനയോലകൾ വിശറിപോലെ ആരകോംപുത്രി നെയ്തെടുത്തു. മാർചിം കുഴിയെടുക്കുകയും മുളകൊണ്ട് പട്ടികകളും പുറംപാളിയുമുള്ള ഒരു വാതിലുണ്ടാക്കുകയും ചെയ്തു.

രാവണഞ്ഞതോടെ കമിതാക്കൾ പുതിയ കുടീരത്തിൽ അവരുടെ മഞ്ചം തൂക്കിയിട്ടു; ഉദയസൂര്യനെ അഭിമുഖീകരിക്കുന്ന ഇറയത്ത് സുഹൃത്തും കിടന്നു.

## അദ്ധ്യായം 22

തന്റെ സുഹൃത്തിനെ അഭിവാദ്യം ചെയ്ത് പോചി ഇങ്ങനെ പറഞ്ഞു.

“ജാകൌനയുടേയും പോചിയുടേയും പിതാവായ ധീരയോദ്ധാവ് ജതോബ പീചിഗ്വാരയോദ്ധാക്കളെയെല്ലാം ഭരിക്കും മുമ്പ് ജതോബയുടെ പിതാവായ മുഖ്യന്മാരുടെ തലവൻ ബാതുവീരെതേയുടെ വലംകയ്യിലായിരുന്നു ദേശത്തിന്റെ മഹത്തായ പോർമഴു. കടപ്പുറത്തിനരികിലൂടെ കരിമ്പുലികളുടെ നദീതടത്തിലേക്കു വന്ന അദ്ദേഹമാണ് തബജാരരെ ഉൾക്കാടുകളിലേക്ക് ആട്ടിപ്പായിച്ച് ഓരോ ഗോത്രത്തിനും അവരവരുടെ ഭൂമിയുടെ അതിരുകൾ നിശ്ചയിച്ചു കൊടുത്തത്. പിന്നെയദ്ദേഹം സേഹമലമടക്കുകളിലെ തന്റെ പേരു വിളിച്ച പ്രദേശം വരേക്കും കടന്നുചെന്നു.

“താൻ കൂട്ടിവച്ച നക്ഷത്രങ്ങൾ ഏറെയായപ്പോൾ, തന്റെ കമോസിമിനു ഓരോ വയസ്സിനും ഓരോന്നു കൂട്ടിവയ്ക്കുന്ന പ്രായം കാട്ടുന്ന കശുവണ്ടികളെ ഉൾക്കൊള്ളാൻ ശേഷിയില്ലാതെ വന്നപ്പോൾ, അദ്ദേഹത്തിന്റെ ശരീരം ഭൂമിയിലേക്കു കുനിയാനും കൈകൾ വളയാത്ത ഉണങ്ങാത്ത മരക്കൊമ്പുപോലെ കഠിനമാകാനും കണ്ണുകൾ ഇരുണ്ടുപോകാനും തുടങ്ങി. അപ്പോൾ അദ്ദേഹം യോദ്ധാവായ ജതോബയെ വിളിച്ച് ഇപ്രകാരം പറഞ്ഞു, ‘പീചിഗ്വാരദേശത്തിന്റെ പോർമഴു എന്റെ മകൻ വഹിക്കട്ടെ. ബാതുവീരെതേ അതിനിയും യുദ്ധത്തിൽ വഹിക്കാൻ തുപ്പൻ ആഗ്രഹിക്കുന്നില്ല, കാരണം ശരീരത്തിന്റെ ശക്തിയും കയ്യുടെ പ്രയോഗവും കണ്ണിലെ വെളിച്ചവും അദ്ദേഹം അവനിൽ നിന്നെടുത്തു മാറ്റിയിരിക്കുന്നു. എങ്കിലും യോദ്ധാവായ ജതോബയെപ്പോലൊരു പുത്രനെ തന്ന് തുപ്പനവനോട് നന്മയാണ് ചെയ്തത്.

“ജതോബ പീചിഗ്വാരരുടെ പോർമഴു കയ്യിലെടുത്തു. ബാതുവീരെതേ വൃദ്ധന്മാരുടെ ഊന്നുവടിയുമെടുത്ത് പുറപ്പെട്ടു പോയി. അദ്ദേഹം ആൾവാസമില്ലാത്ത ഇടങ്ങൾ കടന്ന് സന്ധ്യായാമത്തിൽ ജലമൊഴുകുന്ന സമൃദ്ധമായ പുൽമേടുകളിലെത്തുകയും ചെയ്തു. അവയുടെ തീരങ്ങളിലൂടെ കാലുകൾ വലിച്ചുവച്ച് ആ കിഴവൻ യോദ്ധാവ് നടക്കുമ്പോൾ കണ്ണിലെ വെട്ടം അദ്ദേഹത്തെ ഫലങ്ങളേയോ മരങ്ങളേയോ ആകാശത്തിലെ പറവകളേയോ കാട്ടാതായപ്പോൾ ദുഃഖഭാരത്തോടെ അദ്ദേഹം പറഞ്ഞു, ‘ഓ! എൻ പൊയ്പ്പോയ ദിനങ്ങളേ!’

“മുഖ്യന്മാരുടെ തലവന്റെ ജീർണ്ണശരീരം കരയുന്നതുകേട്ട ജനം അന്നുമുതൽ അവിടം കടന്നു പോകുമ്പോൾ പറയും, ‘ഓ! എൻ പൊയ്പ്പോയ ദിനങ്ങളേ!’ അക്കാരണത്താൽ നദിയും പുൽമേടും ഓ, എൻ മറുകാലമേ എന്നർത്ഥമുള്ള കപിഷേറാമോബിം എന്നു വിളിക്കപ്പെട്ടു.

“വിദൂരത്ത് ഏറെ അകലെയായി അങ്ങ് കാണുന്ന ആ മലമടക്കുകളിലെ ഞാറക്കൊക്കുകൾ പറക്കും വഴിയിൽ നിന്നാണ് ബാതുവീരെതേ വന്നത്, അവിടെയാണദ്ദേഹം ആദ്യം ജീവിച്ചതും. തൃപ്തനമായി ശേഷിച്ച കാലം ചെലവഴിക്കാൻ പരുന്തുകൾ പറക്കുന്ന ഏറ്റവുമുന്നതശൃംഗത്തിലാ യോദ്ധാവ് കൂടുകൂട്ടി. അദ്ദേഹത്തിന്റെ പുത്രൻ മണ്ണിൽ നിദ്രയിലാണ്ടു കഴിഞ്ഞു, എന്നിട്ടും ഇക്കഴിഞ്ഞ ചന്ദ്രനിൽ പോലും മഹാനിദ്ര കൊണ്ടുവരുന്ന രാവും കാത്ത് തന്റെ കൂടാരവാതിൽക്കൽ ചിന്താകുലനായി ഇരിക്കുകയായിരുന്നദ്ദേഹം. അദ്ദേഹം പോരാടിക്കാട്ടിയത് എന്തെന്നറിയാൻ പോലുമാകാത്ത സകല പീചിഗ്വാരയോദ്ധാക്കളും യുദ്ധകാഹളം തങ്ങളെ ഉണർത്തുമ്പോൾ ആ കിഴവനെ സന്ദർശിച്ച് കീഴടക്കുന്നതെങ്ങനെയെന്നു പഠിപ്പിക്കാൻ അദ്ദേഹത്തോടു യാചിക്കും. അതിനാൽ സകലഗോത്രങ്ങളും അദ്ദേഹത്തെ സ്വന്തം പേരിലല്ല, മഹായുദ്ധജ്ഞാനി എന്നർത്ഥമുള്ള മാരൻഗ്വബ് എന്നാണ് വിളിച്ചു വരുന്നത്.

“തന്റെ ശക്തനായ പിതാമഹനെക്കാണാൻ മുഖ്യനായ പോചി ആ മലമടക്കു സന്ദർശിക്കാൻ ആഗ്രഹിക്കുന്നു. പക്ഷേ പകലറുതിക്കു മുമ്പേ തന്റെ സഹോദരന്റെ കൂടാരത്തിൽ അവൻ തിരിച്ചെത്തും. അദ്ദേഹത്തിനു മറ്റാഗ്രഹങ്ങളുണ്ടോ?”

“വെള്ളയോദ്ധാവ് തന്റെ സഹോദരനു തുണ പോരും. പോചിയുടെ പിതാമഹനായ പീചിഗ്വാരരുടെ മുഖ്യന്മാരുടെ തലവനെ കണ്ട് ആലിംഗനം ചെയ്യാനും തന്റെ പേരക്കിടാവിൽ അദ്ദേഹം വീണ്ടും ജീവിക്കുന്നുണ്ടെന്നു പറയാനും അവൻ ആഗ്രഹിക്കുന്നു.”

മാർചിം ഈരാസേമയെ വിളിച്ചു. ചക്രവാളത്തിനു മുകളിൽ മങ്ങിക്കണ്ട മാരൻഗ്വബ് മലമടക്കിലേക്ക് പീചിഗ്വാരനാൽ നയിക്കപ്പെട്ട അവരിരുവരും പുറപ്പെട്ടു. മീൻ ചാടും പിരപ്പോര നദിയുമായി ചേരുമിടം വരേക്കും അവരാ നദീമാർഗ്ഗം പിന്തുടർന്നു.

കുമിളകളായി പതയുന്ന നുരകൾക്കിടയിൽ മീനുകൾ ചാടുന്ന സുന്ദരമായ വെള്ളച്ചാട്ടങ്ങൾക്കൊന്നിനരികെയായിരുന്നു കിഴവൻ യോദ്ധാവിന്റെ കുടീരം. ചൂടുനേരത്ത് പനയോലകളിൽ മർമ്മരം പൊഴിക്കുന്ന കടലിളംകാറ്റു പോലെ സ്വച്ഛമധുരമാണവിടത്തെ ജലം.

ജലപാതശിലകളിലൊന്നിൽ ഇരിക്കുകയായിരുന്നു ബാതുവീരെതേ; കത്തുന്ന സൂര്യരശ്മികൾ ജനിപാപ്പോപ്പഴം പോലെ രോമരഹിതവും ചുളുങ്ങിയതുമായ അദ്ദേഹത്തിന്റെ തലയിൽ പതിച്ചു. തടാകക്കരയിലെ സാബുരുക്കൊറ്റിയും അങ്ങനെ തന്നെയാണുറങ്ങുന്നത്.

“ജതോബയുടെ പിതാവായ മഹാനായ മാരൻഗ്വബിന്റെ കുടിരത്തിൽ പോചി വന്നെത്തിയിരിക്കുന്നു; ദേശങ്ങളുടെ മഹായോദ്ധാവിനെ കാണാൻ അവന്റെ വെള്ളസഹോദരനേയും അവൻ കൂടെ കൊണ്ടു വന്നിട്ടുണ്ട്.”

കിഴവൻ ഭാരമാർന്ന തന്റെ കൺപോളകളുയർത്തി പേരക്കിടാവിൽ നിന്ന് അപരിചിതനോളം ഒരു നീണ്ട ദുർബ്ബല നോട്ടമയച്ചു. പിന്നെ അദ്ദേഹത്തിന്റെ നെഞ്ച് ഉയർന്നുതാഴുകയും ചുണ്ടുകൾ മന്ത്രിക്കുകയും ചെയ്തു:

"പൊലിയും മുമ്പ് ഈ കണ്ണുകൾ നർസേഴാക്രൌഞ്ചത്തേയും വെള്ളപ്പരുന്തിനേയും ഒന്നിച്ചു കാണണമെന്നതാണ് തുപ്പന്റെ ആഗ്രഹം."

കിഴവന്റെ തല നെഞ്ചിലേക്കു വീണു, പിന്നെയയാൾ മിണ്ടിയില്ല, അനങ്ങിയില്ല.

അദ്ദേഹം ഉറങ്ങുകയാണെന്നു കരുതിയ പോചിയും മാർചിമും ഇത്രയും നീണ്ട ജീവിതത്തിൽ മഹത്തായ കാര്യങ്ങൾ നിർവ്വഹിച്ച അദ്ദേഹത്തിന്റെ വിശ്രാന്തിക്കു തടസ്സമാകരുതെന്നു കരുതി ആദരപൂർവ്വം പിൻവാങ്ങി.

തൊട്ടടുത്ത വെള്ളച്ചാട്ടത്തിൽ കുളിച്ചുവന്ന ഈരാസേമ പരിശുദ്ധമായ തേൻ നിറഞ്ഞ തേൻകൂടുകൾ തയോബ ഇലയിലെടുത്ത് അവരെ കാണാനെത്തി.

മലനിഴലുകൾ താഴ്വരതൊടും വരെ സുഹൃത്തുക്കളാ പൂഞ്ചെരിവുകളിലൂടെ ചുറ്റിനടന്നു. പിന്നെയവർ മാരൻഗ്വബിനെ വിട്ടുപോന്നയിടത്തേക്കു മടങ്ങിയെത്തി.

കിഴവൻ അപ്പോഴും അതേ ഭാവത്തിൽ തല നെഞ്ചിലേക്കു താഴ്ത്തി കാൽമുട്ടുകളിൽ നെറ്റി താങ്ങി ഇരിക്കുകയായിരുന്നു. ഉറുമ്പുകൾ അദ്ദേഹത്തിന്റെ ദേഹത്തിലേക്കു കയറുകയും തുയിൻ തത്തകൾ അദ്ദേഹത്തിനു ചുറ്റും പറന്ന് മൊട്ടത്തലയിലിരിക്കുകയും ചെയ്തിരുന്നു.

പോചി കിഴവന്റെ തലയിൽ തൊട്ടുനോക്കിയപ്പോൾ വൈകിപ്പോയതായി കണ്ടു; വാർദ്ധക്യസഹജമായ കാരണങ്ങളാൽ അദ്ദേഹം അന്തരിച്ചിരിക്കുന്നു. അപ്പോൾ പീചിഗ്വാരമുഖ്യൻ മരിച്ചവരുടെ ഗീതം പാടി, പിന്നെ കശുവണ്ടിനിറച്ച കമോസിമിനായി കുടീരം മുഴുവൻ തേടി. മാർചിം അഞ്ചുകൈയുടെ അഞ്ചിരട്ടി വിരൽ കശുവണ്ടി ഉണ്ടെന്നെണ്ണി.

അതിനിടെ ഈരാസേമ കാട്ടുമുഴുവൻ തേടി അന്ദിരോബമരം കണ്ടെത്തി അതിന്റെ എണ്ണയാൽ, പിതൃഭക്തിയുള്ള കൈകളാൽ പേരക്കിടാവ് കമോസിമിൽ വച്ച കിഴവന്റെ ശവശരീരം അഭിഷേകം ചെയ്തു. ശവപാത്രം കുടീരത്തിന്റെ മേൽക്കൂരയിൽ തൂങ്ങിക്കിടന്നു.

ഉപേക്ഷിക്കപ്പെട്ട ഓകകുടീരത്തിൽ മൃഗങ്ങൾ കയറാതിരിക്കാൻ വാതിലിനു മുന്നിൽ ഉർചീക എന്ന വൻചൊറിയണം വച്ചശേഷം ആ സങ്കടകരമായ സ്ഥലത്തുനിന്നും പോചി വിടവാങ്ങി തന്റെ സഹചരരോടുകൂടെ കടലരികുകളിലേക്ക് യാത്രയായി.

## അദ്ധ്യായം 23

ഈരാസേമ ഇപു തടങ്ങൾ വിട്ടിട്ട് നാലു ചന്ദ്രന്മാർ ആകാശത്തിനു വെട്ടം കാട്ടി കടന്നു പോയിക്കഴിഞ്ഞു, കടൽത്തീരത്തെ തന്റെ ഭർത്താവിന്റെ കുടീരത്തിൽ വസിക്കാൻ തുടങ്ങിയിട്ട് മൂന്നും.

അവളുടെ ആത്മാവിൽ ആഹ്ലാദം വസിച്ചു. തള്ളയുടെ കൂടു വിട്ട് തുക്കണാംകുരുവി പൂക്കാലം വരുമ്പോൾ പുതിയൊരു നാട്ടിൽ പുത്തൻ കൂടു കൂട്ടുമ്പോലെ കാനനപുത്രി

സന്തോഷവതിയായിരുന്നു. അതുപോലെ ഈരാസേമയും അവിടെയാ കടൽത്തീരത്ത് കണ്ടെത്തിയതൊരു സ്നേഹക്കൂടാണ് - ഒരു ഹൃദയഗൃഹം.

അക്കാസിയപ്പൂക്കളെ ചുറ്റിപ്പറക്കുന്ന തേൻകുടിയൻകിളി പോലെ ആ സുന്ദര സമതലങ്ങളിൽ അവളോടി നടന്നു. തായ്മരത്തെ ചുറ്റി ഓരോ പ്രഭാതത്തിലും അതിന്റെ നവവധുവിന്റെ പുഷ്പകിരീടങ്ങൾ അർപ്പിക്കുന്ന എൻരതിസാലത പോലെ തന്റെ പതിയുടെ ചുമൽ ചുറ്റി പുഞ്ചിരിച്ചു കൊണ്ടല്ലാതെ അപ്പോളൊന്നും അരുണകിരണങ്ങൾ അവളെ കണ്ടിട്ടില്ല.

മാർചിം പോചിയോടൊത്ത് നായാട്ടിനിറങ്ങി. അപ്പോൾ അവനവളെ പിരിയുകയും അതവനിൽ വീണ്ടും തിരിച്ചെത്താനുള്ള ആഗ്രഹം ജനിപ്പിക്കുകയും ചെയ്തു.

അകലെയല്ലാതെ ആ ഹരിതമൈതാനത്തിനു നടുവിൽ ഒരു പൊയ്കയുണ്ടായിരുന്നു, അവിടേക്കു പ്രഭാതസ്നാനത്തിനായാ കാനനകന്യക തന്റെ മൃദുപാദങ്ങളെ നയിക്കുമായിരുന്നു. വെള്ളത്തിലേക്കെടുത്തു ചാടി വെള്ള ഞാറക്കൊക്കുകളും ചുവന്ന ഴാസനാകുളക്കോഴികളുമൊത്ത് അവൾ നീന്തി നടക്കും.

തുപ്പകുലത്തിലെ ഏറ്റവും സുന്ദരപുത്രിയായ ഈരാസേമ സ്നാനം ചെയ്യുകയാൽ അവിടെയെത്തുന്ന പീചിഗ്വാരയോദ്ധാക്കൾ ആ പൊയ്കയെ സൌന്ദര്യമെന്നു തന്നെ വിളിച്ചു പോന്നു.

അതിനുശേഷം വിദൂരത്തുനിന്നുപോലും അമ്മമാർ തങ്ങളുടെ പുത്രിമാരെ സൌന്ദര്യം എന്നർത്ഥമുള്ള പോരൻഗാബയിൽ നിമജ്ജനം ചെയ്യിക്കുമായിരുന്നു, അതവരുടെ കന്യകമാരെ അഴകുള്ളവരും യോദ്ധാക്കളുടെ പ്രേമപാത്രങ്ങളും ആക്കുമെന്നവർ വിശ്വസിച്ചു.

കുളി കഴിഞ്ഞാൽ ഈരാസേമ മാഹെക്കസ് കാട്ടുതാറാവുകളുള്ള അരുവി ജന്മംകൊള്ളുന്ന മാരൻഗ്വബ് മലഞ്ചരിവുകളിലൂടെ കറങ്ങി നടക്കും. അവിടത്തെ ശീതളച്ഛായകളിലാണ് നാട്ടിലെ ഏറ്റവും രുചികരമായ ഫലങ്ങളുണ്ടാകുന്നത്, അവയവൾ സമൃദ്ധമായി ശേഖരിച്ച്, മറക്കുജ എന്ന പീഡാനുഭവഫലത്തിന്റെ ശാഖകളാൽ പൊതിഞ്ഞ് മാർചിം വേട്ട കഴിഞ്ഞു വരുന്നതും കാത്തിരിക്കും.

മറ്റു സമയങ്ങളിൽ ജേരെറാവു എന്ന കാട്ടുതാറാവുകളുടെ അരുവിയുടെ എതിർദിശയിൽ നേത്രരോഗം വരുത്തുന്ന ചെങ്കണ്ണ് എന്നർത്ഥമുള്ള സപിരങ്ഗ തടാകത്തിനടുത്തേക്കും അവളുടെ മനോഗതി അവളെ നയിക്കും. അതിനടുത്തായി സുന്ദരമായ തെങ്ങുകൾ നിറഞ്ഞ വലിയൊരു ദ്വീപിനു നടുവിലായി ഇട തൂർന്നു തഴച്ച മുരിചിപ്പനകളുടെ തണലാർന്ന ഒരു ഉപവനമുണ്ടായിരുന്നു.

മാരുതൻ മന്ദനിശ്വാസമുതിർക്കുന്ന മുരുചിയപൂവ അഥവാ മുരുചിദ്വീപ് ഈരാസേമ ഇഷ്ടപ്പെട്ടിരുന്നു. അവിടെ അവൾ ചെന്തേങ്ങയുടെ കാമ്പ് ചുരണ്ടിയെടുത്ത് തേനീച്ചക്കൂട്ടിയ

തേനുംകൂട്ടി ഉന്മേഷകരമായ പാനീയമുണ്ടാക്കും. യോദ്ധാക്കൾക്ക് അത് വെയിൽച്ചൂടേൽക്കുമ്പോൾ കുടിക്കാൻ വലിയ ഇഷ്ടമായിരുന്നു.

ഒരു പ്രഭാതത്തിൽ പോചി മാർചിമിനെ നായാട്ടിനു കൊണ്ടു പോയി. മാരൻഗ്വബിനപ്പുറത്ത് അതിന്റെ ഇരട്ടസഹോദരിയായി നിന്ന മലയിലേക്ക് അവർ ചെന്നെത്തി. അതിന്റെ ഉന്നതശൃംഗം ആരത്തത്തയുടെ വളഞ്ഞ കൊക്കു പോലെ വളഞ്ഞിരിക്കുകയാൽ യോദ്ധാക്കൾ അതിനെ ആരത്തത്തയുടെ കൊക്ക് എന്നർത്ഥമുള്ള അരതാഞ്ഞ എന്നു പേർ വിളിച്ചു. താഴ്വരയിലേക്ക് നീരൊഴുകുന്ന വശമായ ഗ്വൈയൂബയുടെ ചെരിവുകളിലൂടെ അവർ മേലോട്ടു കയറി, പാകകൾ വസിക്കുന്ന നദീമുഖത്തെത്തി.

പാകകൾ കിടക്കുമിടമായ പാകത്തുബയിൽ നിന്നും നിരന്ന ഇടത്തേക്ക് വേട്ടക്കാർ ഇറങ്ങിയതിനു ശേഷമേ ആരത്തത്തയുടെ കൊക്കിൽ സൂര്യനുദിച്ചുള്ളൂ. തന്റെ പൊയ്കയായ പോരൻഗാബയുടെ കരയിൽ ഈരാസേമ തങ്ങളേയും കാത്തിരിക്കുന്നത് ദൂരത്തു നിന്നേ അവർ കണ്ടു. വെള്ളത്തിനരികിലൂടെയുള്ള ഞാറക്കൊക്കിന്റെ അന്തസ്സാർന്ന മന്ദഗമനം പോലെ അവൾ അവർക്കരികിലേക്കു വന്നു. അവളുടെ കരിയോബ വസ്ത്രത്തിനു മേലെ അവൾ ഉർവ്വരതയുടെ അടയാളമായ ഒരു മനീവപ്പൂപ്പട്ട കെട്ടിയിരുന്നു. കഴുത്തിൽ ചുറ്റിയ മനീവപുഷ്പഹാരം അവളുടെ ഉറച്ച തുടിക്കുന്ന മാറിലേക്കു വീണു കിടന്നു.

ഭർത്താവിന്റെ കയ്യെടുത്ത് അവൾ തന്റെ അരക്കെട്ടിൽ വയ്ക്കുന്നു.

“അങ്ങയുടെ രക്തമിപ്പോൾ ഈരാസേമയുടെ ഉദരത്തിൽ ജീവിക്കുന്നു. അവൾ അങ്ങയുടെ മകന്റെ അമ്മയാകും.”

“മകനെന്നാണോ നീ പറഞ്ഞത്?” ആഹ്ലാദത്തോടെ മാർഗ്ഗവാസി ആർത്തു വിളിച്ചു.

അവനവിടെ മുട്ടു കുത്തി ഭാര്യയുടെ സഫലമായ ഉദരത്തെ ചുറ്റിപ്പിടിച്ച് തന്റെ അത്യാഹ്ലാദത്തിൽ ദൈവത്തിനു നിശബ്ദമായി നന്ദി പറഞ്ഞ് അവളെ ചുംബിച്ചു.

അവൻ എഴുന്നേറ്റപ്പോൾ പോചി പറഞ്ഞു.

“ഒരു യുവാവിന്റെ ആഹ്ലാദം അവന്റെ ഭാര്യയും സുഹൃത്തുമാണ്. ഭാര്യ ആനന്ദവും സുഹൃത്ത് ശക്തിയും നൽകുന്നു. ഇലയും പൂവുമില്ലാത്ത മരം പോലെയാണ് ഭാര്യയില്ലാത്ത യോദ്ധാവ്, അവനൊരിക്കലും അതിന്റെ ഫലം കാണില്ല. ഓരോ കാറ്റിലും ഉലയുന്ന പുൽമേട്ടിനു നടുവിലെ ഒറ്റമരമാണ് സുഹൃത്തില്ലാത്ത യോദ്ധാവ്, അതിന്റെ ഫലമൊരിക്കലും പാകമാകില്ല. ശക്തന്റെ സന്തോഷം തനിക്കു പിറന്ന തന്റെ സന്താനമാണ്, അതാണവന്റെ അഭിമാനം. അവന്റെ രക്തത്തിൽ പിറന്ന ഓരോ യോദ്ധാവും ദേവദാരുവിന്റെ മുകൾക്കൊമ്പു പോലെ അവന്റെ നാമം ആകാശത്തേക്ക് ഉയർത്തുന്ന അധികശാഖകളാണ്. ഒരു ഭാര്യയും ഒരു സുഹൃത്തും അനേകം സന്തതികളും ഉള്ളവൻ തുപ്പനു പ്രിയപ്പെട്ടവനാണ്. ശ്രേഷ്ഠമായ ഒരു മരണമല്ലാതെ അവനു പിന്നെ ആഗ്രഹിക്കാൻ മറ്റൊന്നുമില്ല.”

പോചിയുടെ നെഞ്ചിനോട് മാർചിം തന്റെ നെഞ്ചു മുട്ടിച്ചു.

“ഭർത്താവിന്റേയും സുഹൃത്തിന്റേയും ഹൃദയം പോചിയുടെ വായ് വെളിവാക്കി. വെള്ളയോദ്ധാവ് അനുഗൃഹീതനായിരിക്കുന്നു, കടൽത്തീരങ്ങളുടെ നാഥരായ പീചിഗ്വാരരുടെ മുഖ്യാ, വാനില മണക്കുന്ന പനമരങ്ങളുടെ നാട്ടിൽ അവനു ആഹ്ലാദം കൈവന്നിരിക്കുന്നു. മുഖത്തു സൂര്യകിരണങ്ങളുടെ വർണ്ണം വഹിക്കുന്ന അങ്ങയുടെ വർഗ്ഗത്തിന്റെ രക്തത്തിൽ നിന്നാണതു പിറന്നതും. തന്റെ പ്രണയിനിയുടേയും മകന്റേയും നാടല്ലാതെ വെള്ളയോദ്ധാവിനി മറ്റൊരു നാടും ആഗ്രഹിക്കുന്നില്ല.”

ഏറ്റവും സുന്ദരമായ ചെഞ്ചായമേകുന്ന ക്രാജുരുമരത്തിന്റെ വിത്തും തിളങ്ങുന്ന കറുപ്പു നിറം വേർതിരിച്ചെടുക്കാവുന്ന അങ്ജീകോ ഇഞ്ചയും തേടി പ്രഭാതാഗമനത്തിൽ തന്നെ പോചി പുറപ്പെട്ടു. വഴിയിൽ വച്ചു പിഴയ്ക്കാത്ത ശരത്താൽ പറക്കുന്ന കാട്ടുതാറാവിനെ വീഴ്ത്തി അതിന്റെ ചിറകിലെ ഏറ്റവും നീളമുള്ള തൂവലുകളും പോചി പറിച്ചെടുത്തു. പിന്നെ മോകോരീബിയിൽ കയറി ഇനുബിയ ശങ്ഖഗർജ്ജനം നടത്തി. ആ പരുക്കൻ സ്വനത്തെ കടൽക്കാറ്റ് ഏറെ മുന്നോട്ടു നയിച്ചു. ത്രൈരിയിലെ മുക്കവരുടെ ശങ്ഖങ്ങളും സൊയീപ്പേയിലെ വേട്ടക്കാരുടെ കാഹളങ്ങളും മറുപടിയേകി.

പുഴവെള്ളത്തിൽ കുളിച്ച മാർചിം വെയിലും കാറ്റുമേറ്റുണങ്ങാൻ തീരത്തിലൂടെ നടന്നു. കൂടെ ഈരാസേമ മീങ്കാട്ടമെന്നു മുക്കവർ വിളിച്ച കടലെറിഞ്ഞു കൊടുത്ത മഞ്ഞമരപ്പശയും പെറുക്കിനടന്നു. യോദ്ധാവിന്റെ സ്നേഹത്തെ പാട്ടിലാക്കാൻ ഓരോ രാത്രിയും ഭാര്യ തന്റെ ശരീരവും വെള്ള തൂക്കുമഞ്ചവും അതുകൊണ്ട് സുഗന്ധപൂരിതമാക്കും.

പോചി തിരികെയെത്തി.

## അദ്ധ്യായം 24

തുപ്പന്റെ വർഗ്ഗത്തിലുള്ള യോദ്ധാക്കൾക്ക് ദേശത്തിന്റെ വർണ്ണങ്ങൾ ശരീരത്തിലണിയുക ആചാരമായിരുന്നു.

ഒരിനം മരപ്പട്ടിയായ കോവാചിയുടെ രോമത്തിലെന്ന പോലെയുള്ള കറുത്ത വരകൾ അവർ ആദ്യം തൊലിയിൽ വരയ്ക്കും. അതിൽ നിന്നാണ് യോദ്ധാക്കളുടെ മുഖത്തെഴുത്തും മെയ്യെഴുത്തും നടത്തുന്ന കലയ്ക്ക് കോവാചിയെന്നു പേരു വീണത്. അവർ നിറങ്ങളിൽ മാറ്റം വരുത്തുകയും പല യോദ്ധാക്കളും തങ്ങളുടെ പ്രവൃത്തികൾക്കൊത്ത ചിത്രാലങ്കാരങ്ങളാൽ മുദ്രിതരാകുകയും ചെയ്തു.

തന്റെ ഭാര്യയുടേയും സുഹൃത്തിന്റേയും സ്വരാജ്യം തന്റേതായി സ്വീകരിച്ച അപരിചിതൻ ഒരു ചുവന്ന തൊലിയുള്ള യോദ്ധാവും തുപ്പന്റെ സന്തതിയും ആകുന്നതിനു ഈ ചടങ്ങുകളിലൂടെ കടന്നു പോകണമെന്നു പ്രതീക്ഷിക്കപ്പെട്ടു. ആ ഉദ്ദേശത്തോടെ പോചി തന്നെ ആവശ്യമായ സാമഗ്രികൾ സ്വയം കരുതി വക്കുകയായിരുന്നു.

ഈരാസേമ ചായങ്ങൾ തയ്യാറാക്കി. മുഖ്യൻ അവയിൽ തൂവലുകൾ മുക്കി യോദ്ധാവിന്റെ ദേഹത്തിൽ മഹത്തായ പീചിഗ്വാര ദേശവർണ്ണങ്ങളായ കറുപ്പും ചുവപ്പും വരകളിട്ടു. പിന്നെയവൻ മാർചിമിന്റെ നെറ്റിയിൽ ഒരു ശരം വരഞ്ഞിട്ടു പറഞ്ഞു.

“ക്കരമ്പ് താഴ്ത്തടി പിളർക്കുമ്പോലെ യോദ്ധാവിന്റെ കണ്ണുകൾ ജനങ്ങളുടെ ആത്മാവിനെ തുളച്ചുകയറുന്നു.”

കയ്യിന്മേലൊരു കഴുകൻ.

“മേഘങ്ങളിൽ നിന്ന് ആനജിക്കഴുകനെന്നപോലെ യോദ്ധാവിന്റെ കൈകൾ ശത്രുവിനുമേലെ പതിക്കുന്നു.”

ഇടംപാദത്തിൽ തെങ്ങിൻ വേരുകൾ

“ഉയരമുള്ള തെങ്ങിനെ ചെറുവേരുകൾ മണ്ണിൽ താങ്ങിനിറുത്തുന്നപോലെ യോദ്ധാവിന്റെ ഉറച്ച പാദം അവന്റെ ശരീരത്തെ താങ്ങുന്നു.”

വലതുപാദത്തിൽ ചിറകു വരഞ്ഞു.

“മാജോസ്കുരുവിയുടെ ചിറകുകൾ വായുവിനെ പിളർത്തുന്നതുപോലുള്ള യോദ്ധാവിന്റെ ചടുലപാദങ്ങൾക്ക് അവന്റെ വർഗ്ഗത്തിലാരും സമന്മാരില്ല.”

ഈരാസേമ പിന്നെ തുവൽ തുലികയെടുത്ത് ഇലയിലൊരു തേനീച്ചയെ വരച്ചു. അവളുടെ ശബ്ദത്തിൽ പുഞ്ചിരി മുഴങ്ങി.

“ജാകാരന്ദവീട്ടിമരത്തിന്റെ കറുത്ത ഹൃദയത്തിൽ തേനീച്ച തേൻ കൂട്ടി വയ്ക്കും പോലെ വീര്യം തികഞ്ഞ പോരാളിയുടെ മാറിനു മാധുര്യമാണ്.”

തന്റെ ഭാര്യയുടെ ശരീരവും ആത്മാവും സ്വീകരിക്കാനായി മാർച്ചിം തന്റെ കയ്യും ചുണ്ടും തുറന്നു.

“എന്റെ സഹോദരൻ പീചിഗ്വാരദേശത്തിലെ മഹാനായ ഒരു യോദ്ധാവാണ്. അദ്ദേഹത്തിന്റെ പുതിയ ദേശത്തിന്റെ ഭാഷയിൽ അദ്ദേഹത്തിനൊരു പേരു വേണം.”

“അങ്ങയുടെ സഹോദരന്റെ പേര് അങ്ങു കൈവച്ചിരിക്കുന്ന ശരീരത്തിലുണ്ട്.”

“കൊയാചിയാബോ” ഈരാസേമ ഉദ്ഘോഷിച്ചു.

“നീയത് പറഞ്ഞിരിക്കുന്നു. ഞാൻ നിറമെഴുതിയ യോദ്ധാവാണ്. ഭാര്യയുടേയും സുഹൃത്തിന്റേയും യോദ്ധാവ്.”

യോദ്ധാവിന്റെ കുലീനമായ ആയുധങ്ങളായ വില്ലും പോർമഴുവും പോചി തന്റെ സഹോദരനു നൽകി. ശ്രേഷ്ഠരായ മുഖ്യന്മാർ ധരിക്കുന്ന ശിരോലങ്കാരത്തൂവലുകളും ആഭരണഖചിതമായ അരപ്പട്ടയും ഈരാസേമ അവനായി തയ്യാറാക്കിയിരുന്നു.

ആരകോംപുത്രി കുടീരത്തിൽ നിന്നും വിരുന്നിനുള്ള ഇറച്ചിയും ജനിപാപ്പോപ്പഴവും മന്ദിയോക്കച്ചീനിയും കൊണ്ടുണ്ടാക്കിയ വീഞ്ഞും കൊണ്ടുവന്നു. യോദ്ധാക്കൾ

മതിവരുവോളം പാനം ചെയ്ത് ആനന്ദ നൃത്തങ്ങൾ ആരംഭിച്ചു. തീക്കുണ്ഡത്തിനു ചുറ്റും ചുറ്റുമ്പോൾ അവർ ആഹ്ലാദഗീതങ്ങളാലപിച്ചു.

പോചി പാടി.

"ഒരുടലിലിരുതലപ്പാമ്പുപോൽ, കൊയാചിയാബോപോചിയിവരുടെ സൌഹൃദം."

ഈരാസേമ പല്ലവി പാടി.

"മരിക്കുകിലും വാണശിലവിട്ടുമാറാത്തൊച്ചിനെപ്പോൽ തൻ പതിയൊത്തിരിക്കുമീരാസേമ."

യോദ്ധാക്കൾ പാടി.

'"കാനനത്തിൽ ജതോബ പോൽ പതിയും സോദരനുമൊത്ത കൊയാചിയാബോ

ഉബിരാത്തക്കൊമ്പുമവന്റെ ശിഖരങ്ങളും പിണയുന്നു,

അവന്റെ തണലെളിയ തൃണങ്ങളെക്കാക്കുന്നു."

ആനന്ദത്തിന്റെ ആഴി പ്രഭാതമെത്തും വരെ കത്തി, അതോടെ യോദ്ധാക്കൾക്കുള്ള വിരുന്നും അവസാനിച്ചു.

## അദ്ധ്യായം 25

ചോളക്കുമ്പ് മൂത്തു പാകമായി മഞ്ഞക്കും വരെ കുടീരത്തിലെപ്പോളും ആനന്ദം നില നിന്നു.

ഒരു പ്രഭാതത്തിൽ കടലരികുകളിലൂടെ നടക്കുകയായിരുന്ന മാർഗ്ഗവാസിയുടെ ആത്മാവിനു തളർച്ച തോന്നി.

തേൻ കുടിയൻ കിളി സാധാരണയായി തേനും സുഗന്ധവും കൊണ്ട് തൃപ്തനായി വെള്ളപ്പൂട കൊണ്ടുള്ള തന്റെ കൂട്ടിൽ മറ്റൊരു വസന്തചന്ദ്രനേയും കൊണ്ട് മറ്റൊരു വർഷം വരും വരേക്കും ഉറക്കം പിടിക്കും. തേൻ കുടിയൻ കിളിയേപ്പോലെ യോദ്ധാവിന്റെ ആത്മാവിനും ആനന്ദതൃപ്തി വന്നിരിക്കുന്നു, അതിനു നിദ്രയും വിശ്രാന്തിയും വേണം.

സുഹൃത്തുമൊത്തുള്ള പർവ്വതങ്ങളിലെ വേട്ടയും വിനോദയാത്രയും, തിരിച്ചെത്തുന്നതും കാത്തിരിക്കുന്ന ഇണയുടെ മൃദുലാളനം, കൂടാരത്തിന്റെ തണലിലുള്ള ആഹ്ലാദകരമായ കാർബേതോ എന്ന സന്ധ്യാക്കൂട്ടായ്മകൾ ഇതൊന്നും പഴയ വികാരങ്ങൾ അവനിലുണർത്താൻ പര്യാപ്തമായില്ല. അവന്റെ ഹൃദയം കൂർക്കം വലിച്ചുറങ്ങുകയായിരുന്നു.

ഈരാസേമ കടപ്പുറത്തു കളിക്കുമ്പോൾ അവന്റെ കണ്ണുകൾ അവളെവിട്ട് കടലിന്റെ വിശാലതകളിലാഴും.

ആഴിനീലപ്പരപ്പിൽ പാറുന്ന വലിയ വെള്ളച്ചിറകുകൾ കാണപ്പെട്ടു. തന്റെ സഹോദരർ പണിയുന്നപോലുള്ള പലപായ്കളുള്ള വലിയൊരു ഈഗാരയാണതെന്നു മാർഗ്ഗവാസി അറിഞ്ഞപ്പോൾ തന്റെ നാടിനെക്കുറിച്ചുള്ള ഗൃഹാതുരത അവന്റെ നെഞ്ചിനെ ഞെരുക്കി.

സൂര്യൻ ഉച്ചിയിലെത്തിയപ്പോഴും തീരത്തിരിക്കുന്ന യോദ്ധാവ് പായുന്ന വെള്ളച്ചിറകുകളെ നോക്കിയിരിക്കുക തന്നെയായിരുന്നു. ഭാര്യ അവനെ കുടിലിലേക്കു വിളിച്ചതും വെറുതെയായി. അവളുടെ കൺകടാക്ഷങ്ങളും സൌകുമാര്യവും വയലിലെ മികച്ച ഫലങ്ങളും നിഷ്ഫലം. ചക്രവാളത്തിനപ്പുറത്ത് പായ് അപ്രത്യക്ഷമാകും വരെ യോദ്ധാവ് അനങ്ങിയതേയില്ല.

ആദ്യമായി ഏകനായി പുറത്തുപോയ പോച്ചി പർവ്വതങ്ങളിൽനിന്നു തിരികെയെത്തി. തന്റെ സാന്നിദ്ധ്യത്തിലുണ്ടാകേണ്ട സഹോദരന്റെ പ്രസാദത്തിനു പകരം വിഷാദമാണ് അവനവിടെ കണ്ടത്. മാർച്ചിം അവനെ സ്വീകരിക്കാനെത്തി.

“വെള്ളതപ്പൂയികളുടെ വലിയൊരു ഈഗാര കടലിലുണ്ട്. മെയാരിം തീരങ്ങളിലേക്ക് അത് പറക്കുന്നത് പോച്ചിയുടെ സഹോദരൻ കണ്ടു. അവർ തുപ്പികളുടെ പുരാതന പിതാക്കന്മാരായ തുപ്പിനമ്പകളുടെ സഖ്യകക്ഷികളും അങ്ങയുടേയും എന്റെ വർഗ്ഗത്തിന്റേയും ശത്രുക്കളുമാണ്.”

“പോച്ചി ആയിരം വില്ലാളികളുടെ നായകനാണ്. അങ്ങ് ആഗ്രഹിക്കുന്ന പക്ഷം തപ്പൂയികളേയും അവരുടെ ചതിയൻ കൂട്ടാളികളായ തുപ്പിനമ്പകളേയും കീഴടക്കാൻ മെയാരിം പള്ളങ്ങളിലേക്ക് പോച്ചിയും അവന്റെ യോദ്ധാക്കളും അങ്ങയുടെ കൂടെ വരും.”

“നേരമാകുമ്പോൾ അങ്ങയുടെ സഹോദരൻ അത് അങ്ങയോടു പറയും.”

ഈരാസേമയുണ്ടായിരുന്ന കുടീരത്തിലേക്ക് യോദ്ധാക്കൾ മടങ്ങിവന്നു. ഭാര്യയുടെ അധരങ്ങളിലെ മധുരഗാനം അന്നു നിശബ്ദമായിരുന്നു. നെടുവീർപ്പുകൾക്കിടയിലും വിവാഹമഞ്ചത്തിലും ഏറെ വീതിയും കനവുമുള്ള മാതൃമഞ്ചത്തിന്റെ വക്ക് തുന്നുകയായിരുന്നു അവൾ.

അവൾ വേലയിൽ മുഴുകിയിരിക്കുന്നതു കണ്ട പോച്ചി പറഞ്ഞു.

“സബിയക്കിളി പാടുമ്പോൾ പ്രേമകാലമായിരിക്കും, നിശബ്ദയായിരിക്കുമ്പോൾ അവൾ കുഞ്ഞുങ്ങൾക്കു കൂടൊരുക്കുന്ന വേലക്കാലമായിരിക്കും.”

“മഴ വരാൻ പോകുന്നതറിയിക്കുന്ന റാ തവളയെപ്പോലെയാണ് എന്റെ സഹോദരൻ. പക്ഷേ കൂടു കെട്ടുന്ന സബിയയ്ക്കറിയില്ലല്ലോ, അതിനതിൽ ഉറങ്ങാനാകുമോയെന്ന്.”

ഈരാസേമയുടെ ശബ്ദം രോദനം തന്നെയായിരുന്നു. അവളുടെ നോട്ടം അവളുടെ ഭർത്താവിനെ തേടിച്ചെന്നു. മിനുസമാർന്ന ശിലാപ്രതലത്തിലടിക്കുന്ന കാറ്റു പോലെ മാറ്റൊലിയും മർമ്മരവും ഇല്ലാതെയാണ് ഈരാസേമയുടെ വാക്കുകൾ അവനെ കടന്നു പോയതെന്നു മാർച്ചിം ചിന്തിച്ചു.

സൂര്യനപ്പോഴും കടപ്പുറത്തു പ്രകാശിക്കുകയും അതിന്റെ ഉജ്ജ്വലകിരണങ്ങളെ മണൽ പ്രതിഫലിപ്പിക്കുകയും ചെയ്തെങ്കിലും ആകാശത്തിലേയും ഭൂമിയിലേയും വെളിച്ചമൊന്നും

മാർഗ്ഗവാസിയുടെ ആത്മാവിലെ ഇരുട്ടകറ്റാൻ പര്യാപ്തമായില്ല. ഓരോ നിമിഷവും അവന്റെ നെറ്റിത്തടത്തിലെ മൂവന്തിക്കു കനമേറി വന്നു.

ആക്കരകുവിന്റെ തീരങ്ങളിൽ നിന്നും ജാകൌന തന്റെ സഹോദരൻ പോചിക്കരികിലേക്കയച്ച ഒരു പീചിഗ്വാരയോദ്ധാവ് എത്തിച്ചേർന്നു. ത്രൈരി വരേക്കും യോദ്ധാക്കളുടെ നടത്താരയെ പിന്തുടർന്ന അയാൾക്കു പിന്നീടങ്ങോട്ട് കൂടാരം വരെ മുക്കുവർ വഴി കാട്ടി.

ഉമ്മറത്ത് ഏകനായിരുന്ന പോചി എഴുന്നേറ്റ് ദൂതന്റെ വായിലൂടെ തന്റെ സഹോദരൻ തനിക്കയച്ച വാക്കുകൾ ആദരവോടെയും ഗൌരവത്തോടെയും ശ്രവിക്കാൻ തല താഴ്ത്തി നിന്നു.

“മെയാരിമിൽ ഉണ്ടായിരുന്ന തപ്പൂച്ചിങ്ക എന്ന തപ്പൂയിക്കൂട്ടം ഈബ്യപബയുടെ ആരംഭം വരെ വനത്തിലൂടെ സഞ്ചരിച്ചെത്തി ഈരാപൂവവുമായി പീചിഗ്വാരദേശം ആക്രമിക്കാൻ ഒരു സഖ്യം ഉണ്ടാക്കിയിരിക്കുന്നു. മലകളിറങ്ങി അവർ ഞാറക്കൊക്കുകൾ കുടിക്കുന്ന നദിയുടെ തീരത്ത് അങ്ങ് അങ്ങയുടെ യോദ്ധാക്കൾക്കായുണ്ടാക്കിയ ഗ്രാമത്തിലേക്കു വരുന്നു. നമ്മുടെ പിതാക്കന്മാരുടെ മണ്ണ് സംരക്ഷിക്കാൻ ജാകൌന അങ്ങയെ വിളിക്കുന്നു; അങ്ങയുടെ ജനങ്ങൾക്ക് അവരുടെ ഏറ്റവും മികച്ച യോദ്ധാവിന്റെ കുറവുണ്ട്.”

“ജാകൌനയുടെ കൂടാരത്തിന്റെ തറയിൽ ചവിട്ടുംവരെ പാദങ്ങൾക്കു വിശ്രമം കൊടുക്കാതെ യോദ്ധാവ് ആക്കരകുവിലേക്ക് തിരികെ പോകണം. തിരികെയെത്തിയാലുടൻ അവൻ മഹാനായ മുഖ്യനോടു പറയണം, ‘ജാകൌനയുടെ സഹോദരൻ തന്റെ യോദ്ധാക്കളുടെ ഗ്രാമത്തിലെത്തിയിരിക്കുന്നു’ - അപ്പോളവൻ നുണയായിരിക്കുകയില്ല പറയുന്നത്.”

ദൂതൻ വിട വാങ്ങി.

ആയുധങ്ങൾ ധരിച്ച പോചി കൊയാചിയാബോയുടെ വഴിത്താര പിന്തുടർന്ന് എക്കലടിഞ്ഞ സമതലങ്ങളിൽ എത്തിച്ചേർന്നു. അതിനുമപ്പുറം ജാകാരേയ് തടാകതീരങ്ങൾക്കതിരിടുന്ന കാട്ടുചൂരൽക്കൂട്ടങ്ങൾക്കിടയിൽ അലയുന്ന അവനെ പോചി കണ്ടെത്തി.

“ജാകൌനയ്ക്കെതിരെ പോരാടാൻ തബജാരരെ സഹായിക്കാൻ വെള്ള തപ്പൂയികൾ ഈബ്യപബയിലെത്തിയിട്ടുണ്ട്. ഞങ്ങളുടെ മക്കളേയും പിതൃക്കളുടെ കമോസിമുകൾ നിദ്രകൊള്ളുന്ന ഗ്രാമത്തേയും രക്ഷിക്കാൻ അങ്ങയുടെ സഹോദരൻ ഓടുകയാണ്. അതിവേഗം വിജയം കൈവരിച്ച് അങ്ങയുടെയരികിൽ തിരികെയെത്താൻ അവനറിയാം.”

“അങ്ങയുടെ സഹോദരനും അങ്ങയോടൊപ്പമുണ്ട്. യുദ്ധത്തിന്റെ ശങ്ഖൊലി മുഴങ്ങുമ്പോൾ യോദ്ധാക്കളായ രണ്ടു സുഹൃത്തുക്കളെ പിരിക്കാൻ ഒന്നിനുമാകില്ല.”

“അങ്ങു കടലിനെപ്പോലെ മഹാനും ആകാശത്തെപ്പോലെ നല്ലവനുമാണ്.”

ഇരു സുഹൃത്തുക്കളും ആലിംഗനബദ്ധരായി; പിന്നെ തീരത്തേക്കു മുഖം തിരിച്ച് സൂര്യനെ പിന്തുടർന്നു.

## അദ്ധ്യായം 26

നടന്നു നടന്നു യോദ്ധാക്കൾ പീഠഭൂമിയിലെ പൊയ്കയുടെ അതിരുകളിലെത്തി.

മാർഗ്ഗവാസി പെട്ടെന്നു നിന്നു കടൽത്തീരത്തേക്കു മുഖം തിരിച്ചു. വിഷാദം വിട്ട അവന്റെ ഹൃദയം മുഖത്തേക്കു പൊന്തി.

“സ്നേഹത്തിന്റെ മണ്ണിൽ എന്റെ സഹോദരന്റെ പാദങ്ങളുടെ വേരുറച്ചു പോയിരിക്കുന്നു,” മുഖ്യൻ പറഞ്ഞു, “അദ്ദേഹമവിടെ നിന്നു കൊള്ളട്ടെ. പോചി വേഗം മടങ്ങിയെത്താം.”

“പോചിയുടെ സഹോദരൻ അദ്ദേഹത്തിന്റെ കൂടെ പോരും. അവനതു പറഞ്ഞിരിക്കുന്നു, അവന്റെ വാക്കുകൾ പോചിയുടെ വില്ലിലെ ശരം പോലെയാണ്. മൂളിയാൽ അതു ലക്ഷ്യം ഭേദിക്കും.”

“ആക്കരകു തീരങ്ങളിലേക്ക് ഈരാസേമ അങ്ങയുടെ കൂടെ വരണമെന്നാണോ അങ്ങ് ആഗ്രഹിക്കുന്നത്?”

“നാം അവളുടെ സഹോദരന്മാരോടു പോരാടുവാൻ പോകുകയാണ്. പീചിഗ്വാരരുടെ ഗ്രാമം അവൾക്കു വേദനയും വിഷാദവുമല്ലാതെ മറ്റൊന്നും നൽകില്ല. തബജാരപുത്രി ഇവിടെ നിൽക്കണം.”

“അങ്ങു മറ്റെന്താണ് പ്രതീക്ഷിക്കുന്നത്?”

“അങ്ങയുടെ സഹോദരൻ തിരിച്ചുവരുന്നതു കാക്കാതെ തബജാരപുത്രി ദുഃഖിതയായി കൂടാരം വിട്ടുപോകുമോ എന്നോർത്തവൻ വിഷമിക്കുന്നു. പോകും മുമ്പേ അവനു തന്റെ ഭാര്യയുടെ ആത്മാവിനെ സമാശ്വസിപ്പിക്കണം.”

പോചി ചിന്തിച്ചു.

“പുലർകാലതുഷാരബിന്ദുക്കൾ മണ്ണിനെ മൃദുലമാക്കുന്നപോലെ പെണ്ണിന്റെ കണ്ണീർ യോദ്ധാവിന്റെ ഹൃദയത്തേയും ആർദ്രമാക്കുന്നു.”

“എന്റെ സഹോദരൻ ഒരുപാടറിയുന്നവനാണ്. ഈരാസേമയെ കാണാതെ ഭർത്താവ് പോകണം.”

മർഗ്ഗവാസി മുന്നോട്ടു നടന്നു. പോചി അവനോടു നിൽക്കാൻ അടയാളം കാട്ടി. കറുപ്പും ചുവപ്പും തുവലുകളാൽ ഈരാസേമ അലങ്കരിച്ച് ഭർത്താവിന്റെ ചുമലിൽ തൂക്കിയ അൾജാവ എന്ന ആവനാഴിയിൽ നിന്നും അവനൊരു അമ്പെടുത്തു.

പീചിഗവാരമുഖ്യൻ വില്ലെടുത്തു തൊടുത്ത ഒരു ചടുലശരം പൊയ്കയുടെ തീരത്തു സഞ്ചരിച്ച ഒരു ഗോയാമും ഞണ്ടിനെ തുവലുകൾ പിന്നെയും ആഴ്ന്നിറങ്ങാൻ കഴിയാത്തിടത്തോളം തുളച്ചു കയറി നിന്നു.

ഇര കുരുങ്ങിയ ശരം തറയിൽ കുത്തിയ യോദ്ധാവ് കൊയാചിയാബോയ്ക്കു നേരെ നോക്കി.

“ഇനി അങ്ങേക്കു പോകാം. അങ്ങയുടെ നടത്താര കണ്ടെത്തി ഇവിടെയെത്തുന്ന ഈരാസേമ ശരം കാണുകയും അങ്ങയുടെ ഇച്ഛ മനസ്സിലാക്കുകയും ചെയ്തു കൊള്ളും.”

പുഞ്ചിരി പൊഴിച്ച മാർചിം സ്മരണയുടെ പൂക്കൾ വിരിയുന്ന മറക്കുജയുടെ ഒരു ശാഖ മുറിച്ചത് ശരപ്പിടിയിൽ ചുറ്റി വച്ച ശേഷം പോചിയാൽ അനുഗതനായി യാത്രയായി.

വൈകാതെ ഇരു യോദ്ധാക്കളും വൃക്ഷങ്ങൾക്കിടയ്ക്ക് അപ്രത്യക്ഷരായി. പൊയ്കയുടെ തീരത്തെ അവരുടെ കാല്പാടുകൾ സൂര്യതാപം ഉണക്കിക്കളഞ്ഞു. അശാന്തയായ ഈരാസേമ എക്കലടിഞ്ഞു കൂടിയ സമതലം മുതൽ പീഠഭൂമി വരെ ഭർത്താവിന്റെ കാലടികൾ പിന്തുടർന്നു വന്നു. അവൾ പൊയ്കയ്ക്കരികെ എത്തിയപ്പോളേക്കും പുൽമേടുകൾ മധുരച്ഛായകൾ ഉടുത്തു കഴിഞ്ഞിരുന്നു.

തന്റെ ഭർത്താവ് നിലത്തു കുത്തി നിറുത്തിയ ശരവും അതു കയറിയ ഗോയാമുംഞണ്ടും ഒടിച്ചെടുത്ത ശിഖരവും കണ്ട അവളുടെ കണ്ണുകളിൽ നീർ നിറഞ്ഞു.

“ഗോയാമുമിനേപ്പോലെ പുറകോട്ടു നടക്കാനും മരിക്കും വരേക്കും പൂ പൊഴിക്കാത്ത മറക്കുജയേപ്പോലെ സ്മരണ നില നിറുത്താനും അദ്ദേഹം ഈരാസേമയോടു പറയുകയാണ്.”

തബജാരപുത്രി തന്റെ ഇണയുടെ ശരത്തിൽ നിന്നും കണ്ണെടുക്കാതെയും തിരിയാതെയും മന്ദം മന്ദം പുറകോട്ടടിവച്ച് കുടീരത്തിൽ തിരിച്ചെത്തി. അവളുടെ നെഞ്ചിലെ വിങ്ങലിനു നിദ്ര ആശ്വാസം നൽകും വരെ കാൽ മുട്ടുകളിൽ നെറ്റി ചാരി അവൾ ഉമ്മറവാതിൽക്കൽ കുത്തിയിരുന്നു.

പ്രഭാതം പൊട്ടിവിടർന്നപ്പോളേക്കും തിരക്കു പിടിച്ച് അവൾ പൊയ്കയിലേക്കോടി അതിന്റെ തീരമണഞ്ഞു. തലേന്നത്തേതു പോലെ ശരം അപ്പോളും അവിടെയുണ്ടായിരുന്നു, ഭർത്താവ് തിരിച്ചെത്തിയിട്ടില്ല.

അപ്പോൾ മുതൽ അവളെന്നും ഏറെ നീന്താൻ ഇച്ഛിച്ചിരുന്ന പൊയ്കയുടെ സൌന്ദര്യം ആസ്വദിക്കുന്നതിനു പകരം കുളിക്കുന്നതു വരെ അവിടെ നടക്കുക മാത്രം ചെയ്തു. തന്റെ ഭർത്താവ് തന്നെ വിട്ട് പോയ ഇടമായി അവൾ അതിനെ അറിഞ്ഞു. രാവണയും വരെ അവളാ ശരത്തിനടുത്തു കഴിച്ചു കൂട്ടും, പിന്നെ കുടാരത്തിലേക്കു മടങ്ങും.

പ്രഭാതത്തിൽ തിരക്കു പിടിച്ചോടുന്ന അവൾ രാത്രിയിൽ മന്ദം തിരിച്ചെത്തും. പോരൻഗാബയിലെ ജലത്തിൽ അവളെ ആഹ്ലാദവതിയായി കണ്ടിരുന്ന അതേ യോദ്ധാക്കളിപ്പോൾ പുഴമ്പള്ളത്തിലെ ഇണ പോയ ഞാറക്കൊക്കിനെപ്പോലെ പൊയ്കയുടെ

തീരത്ത് ഏകയും വിഷാദവതിയുമായി കണ്ടു. അതിനാൽ ആ സ്ഥലത്തെ അവർ മോസെജന അഥവാ ഉപേക്ഷിച്ച പോയ ഇടം എന്നു വിളിച്ചു.

ഒരു നാൾ മോസെജനപ്പൊയ്കയുടെയരികിൽ സുന്ദരിയായ ആരകോേംപുത്രി വിലപിച്ചു കൊണ്ടിരുന്നപ്പോൾ കാർണൌബപ്പനമുകളിൽ നിന്നും ഒരു ചിലയ്ക്കുന്ന ശബ്ദം അവളുടെ പേർ വിളിച്ചു.

"ഈരാസേമ! ഈരാസേമ!"

കണ്ണുയർത്തിയ ഈരാസേമ അവളെ കണ്ടതിലുള്ള സന്തോഷത്താൽ പനയോലകൾക്കിടയിൽ തുവലും ചിറകുമടിച്ച് ഒച്ചകൂട്ടുന്ന സുന്ദരിയായ തന്റെ ജാന്ദയ്യയെ കണ്ടു.

പ്രേമം മായ്ച്ചു കളഞ്ഞിരുന്ന സ്വദേശസ്മരണകൾ അവളുടെ ചിന്തകളിലേക്ക് വീണ്ടും ഉയർന്നു വന്നു. ഇപുവിലെ മനോഹര സമതലങ്ങളും അവൾ പിറന്ന മലഞ്ചെരിവും ആരകോമിന്റെ കൂടാരവുമോർത്തു ഗൃഹാതുരത തോന്നിയെങ്കിലും ആ നിമിഷത്തിലും അവയെ ഉപേക്ഷിച്ചതിൽ അവൾ ഖേദിച്ചില്ല.

അവളുടെ ശബ്ദമൊരു ഗാനമായൊഴുകി. ചിറകു വിടർത്തി പാറി നടന്ന ജാന്ദയ്യ ഒടുവിൽ അവളുടെ ചുമലിൽ വന്നിരുന്നു. നീട്ടിയ സ്വന്തം കഴുത്ത് അത് ഈരാസേമയുടെ ഗളത്തിലുരസി. തന്റെ കരിങ്കൊക്കു കൊണ്ട് അത് ഈരാസേമയുടെ മുടിയൊതുക്കിക്കൊടുക്കുകയും പിതംഗച്ചെറിപ്പഴമെന്നു കരുതി അവളുടെ ചെഞ്ചുണ്ടിൽ കൊത്തുകയും ചെയ്തു.

അക്കാലത്തെ ആനന്ദത്താൽ എല്ലാം മറന്ന് ജാന്ദയ്യയോട് എത്ര നന്ദികേടാണ് കാട്ടിയത് എന്നു ഈരാസേമ ഓർത്തു, ഇപ്പോളാകട്ടെ അത് അവളുടെ ദുഃഖത്തിൽ ആശ്വസിപ്പിക്കാനും എത്തിയിരിക്കുന്നു.

ഈ സന്ധ്യയിലാകട്ടെ ഈരാസേമ കുടീരത്തിലേക്കു മടങ്ങിയത് ഏകയായല്ല. പിറ്റേന്നു മുഴുവനും അവളുടെ ചടുലമായ വിരലുകൾ സുന്ദരമായ ഒരു വക്കോൽക്കൂട് നെയ്തെടുത്തു. തന്റെ സഹചാരി സുഹൃത്തിനിരിക്കാൻ മൊങ്ങുബമരത്തിന്റെ മൃദുവായ പഞ്ഞികൊണ്ട് അവളതിന് ഉൾശീലയുമിട്ടു.

പിറ്റേന്നു പ്രഭാതത്തിൽ ജാന്ദയ്യയുടെ ശബ്ദമാണ് അവളെ ഉണർത്തിയത്. അത്ര നീണ്ടൊരു അസാന്നിദ്ധ്യത്തിനു ശേഷം കണ്ടു മതി വരാത്തതു കൊണ്ടോ വിഷാദമാർന്ന ഏകാന്തതയിൽ അവൾക്കൊരു തുണ വേണമെന്നു സഹജവാസന പറയുകയാലോ ആ സുന്ദരിക്കിളി തന്റെ യജമാനത്തിയെ പിന്നീടൊരിക്കലും വിട്ടു പോയില്ല.

## അദ്ധ്യായം 27

ഒരു വൈകുന്നേരം രണ്ടു യോദ്ധാക്കൾ കടപ്പുറത്തേക്കു വരുന്നത് ഈരാസേമ വിദൂരത്തു നിന്നേ കണ്ടു. അവളുടെ ഹൃദയമിടിപ്പിനു വേഗത കൂടി.

ഒരു നിമിഷം കഴിഞ്ഞ് തന്റെ ഭർത്താവിന്റെ കൈകളിൽ കിടന്ന് ആ ഏകാന്തകുടീരത്തിലെ അവളുടെ തിരസ്കാരവും ഏറെ നാളത്തെ കാത്തിരിപ്പും അവൾ മറന്നു പോയി. വീണ്ടും അവളുടെ സൌകുമാര്യം മാർഗ്ഗവാസിയുടെ കണ്ണുകളിൽ നിറഞ്ഞു വന്നു, ആഹ്ലാദം ഒരിക്കൽക്കൂടി അവന്റെ ആത്മാവിലേക്കു തിരികെ വന്നു.

വരണ്ട എക്കൽ തടം മൂടൽമഞ്ഞെത്തുമ്പോൾ വീണ്ടും ഹരിതാഭമായി പൂക്കളുടെ വർണ്ണച്ഛായയാൽ പ്രശോഭിക്കുന്ന പോലെ ഭർത്താവിന്റെ ആഗമനത്താൽ ഉണർവ്വാർന്നു സുന്ദരിയായ കാനന കന്യകയുടെ സൌന്ദര്യത്തിനു അവളുടെ മൃദുലോലസ്മിതങ്ങൾ പളുങ്കു പൂശി.

മാർചിമും തന്റെ സഹോദരനും ഇന്തുബിയ ശങ്ഖഗർജ്ജനം മുഴങ്ങും മുമ്പായി ജാകൌനയുടെ ഗ്രാമത്തിലെത്തിയിരുന്നു. അവർ പോചിയുടെ ആയിരം വില്ലാളികളെ സമരരംഗത്തേക്കു നയിച്ചു. മെയാരിമിലെ വെള്ളതപ്പായികളുടെ സഖ്യമുണ്ടായിരുന്നിട്ടും ഇത്തവണയും തബജാരർ ശക്തരായ പീചിഗ്വാരരാൽ പരാജയപ്പെടുത്തപ്പെട്ടു.

ഇത്ര രൂക്ഷമായ യുദ്ധവും വിവാദമായ വിജയവും ഒരിക്കലും ആക്കരകുവും കമോസിമും നനയ്ക്കുന്ന തടങ്ങളിൽ ഉണ്ടായിരുന്നിട്ടില്ല. ധീരത ഇരു പക്ഷത്തും സമാസമമായിരുന്നെങ്കിലും പീചിഗ്വാരരോടു സഖ്യം ചെയ്ത വെള്ളയോദ്ധാവിന്റെ വർഗ്ഗത്തിനു ഈ തീരങ്ങൾ നൽകാൻ യുദ്ധദേവത തീരുമാനിച്ചില്ലായിരുന്നുവെങ്കിൽ ഇരുദേശങ്ങളും വിജയിക്കുമായിരുന്നില്ല.

വിജയത്തിനു ശേഷം വൈകാതെ താൻ കുടീരം പണിത കടൽത്തീരത്തേക്ക് മാർഗ്ഗവാസി പ്രയാണമാരംഭിച്ചു. തന്റെ ആത്മാവ് സ്നേഹത്തിനായി ദാഹിക്കുന്നെന്നു അവനു വീണ്ടും തോന്നി. ഒരിക്കൽ ആമോദഭരിതമായിരുന്ന ആ സ്ഥലത്തെ നിർജ്ജനമാക്കി ഈരാസേമ വേർപിരിഞ്ഞു പോയിരിക്കുമോ എന്നും അവൻ ഭയപ്പെട്ടു.

കാലത്തിനു ഹൃദയത്തെ ശോഷിപ്പിക്കാനാകില്ലെന്നു തോന്നിയ ആദ്യകാലങ്ങളിലെന്ന പോലെ വനകന്യകയെ മാർഗ്ഗവാസി വീണ്ടും സ്നേഹിച്ചു. പക്ഷേ സ്വരാജ്യത്തു നിന്നും നിഷ്കാസിതമായ ഹൃദയപുഷ്പത്തെ കൊഴിക്കാൻ അധികം സൂര്യന്മാർ കടന്നു പോകേണ്ടി വന്നില്ല.

മലമകനായ ഇമ്പുമരത്തിന്റെ കാറ്റോ കിളിയോ കൊണ്ടു വന്ന വിത്ത് എക്കൽ തടങ്ങളിലെ നല്ല മണ്ണും ശീതളച്ഛായയും കൊണ്ട് കിളിർത്ത് ഒരുനാൾ പച്ചിലച്ചാർത്താൽ തഴച്ച മകുടമാർന്നു കായ്ച്ചേക്കാം. പക്ഷേ കടലിൽ നിന്നുള്ള ഒരു ചെറുകാറ്റിൽ അതെല്ലാം പൊയ്പ്പോകും, ഇലകൾ നിലത്തു പൊഴിയും, പൂക്കളെ കാറ്റു കൊണ്ടു പോകും.

വനത്തിലകപ്പെട്ട വെള്ളയോദ്ധാവിന്റെ ഹൃദയം എക്കൽ തടത്തിലെ ഇമ്പുമരം പോലെയായിരുന്നു. തന്നെ അനുഗമിച്ച സ്നേഹവും സൌഹൃദവും കുറച്ചു നാൾ അവനെ പോഷിപ്പിച്ചിരിക്കാം, പക്ഷേ ഇപ്പോൾ തന്റെ വീട്ടിൽ നിന്നും സഹോദരങ്ങളിൽ നിന്നും ഏറെയകലെ ഒരു വനാന്തരത്തിലാണവൻ. അവന്റെ അസ്തിത്വത്തിനു ഭാര്യവും സുഹൃത്തും മാത്രമിനിയും മതിയാകുകയില്ല; അവന്റെ മഹത്വകാംക്ഷ ബൃഹത്തും കുലീനവുമാണ്.

ഒരിക്കൽ ഹ്രസ്വമായിരുന്ന അവന്റെ നീണ്ട പകലുകൾ കാറ്റിന്റെ പരിദേവനത്തിനും തിരയുടെ തേങ്ങലിനും കാതോർത്ത് അവൻ കടലോരത്തു തന്നെ ചെലവഴിച്ചു. അപാരസാഗരചക്രവാളത്തിൽ മുങ്ങിയ അവന്റെ കണ്ണുകൾ വൃഥാ സുതാര്യനീലിമയിലൊരു വെണ്മയായി കടലിലലയുന്ന കപ്പൽ പായ് കാണാൻ കൊതിച്ചു.

കുടീരത്തിൽ നിന്ന് അല്പദൂരത്തിൽ കടലറ്റത്തൊരു വലിയ മണൽക്കുന്ന് ഉയർന്നു നിൽക്കുന്നു. മുതലത്തലയോടുള്ള അതിന്റെ സാമ്യത്താൽ മുക്കുവരതിനെ ജാകാരേകങ്ഗ എന്നു വിളിച്ചു. പൊള്ളുന്ന സൂര്യൻ വേവിച്ച വെള്ളമണലിൽ നിന്ന് ഒഴുകുന്ന ഉന്മേഷകരവും ശുദ്ധജലമാർന്നതുമായ ഒരരുവി മധുരനൊമ്പരമിഴിനീർക്കണങ്ങളെ ആശ്വാസസാന്ത്വനങ്ങളായി വിമലീകരിക്കുന്നു.

ആ കുന്നിലേറി മാർഗ്ഗവാസി തന്റെ വിധിയെക്കുറിച്ചാലോചിക്കും. ചിലപ്പോളെല്ലാം സ്വന്തം ദേശത്തേയും ജനങ്ങളേയും കാണുന്ന കാര്യം അവന്റെ മനസ്സിലൂടെ കടന്നു പോകുമെങ്കിലും ഈരാസേമ കൂടെ വന്നെങ്കിലോ എന്ന ചിന്ത അവന്റെ ഹൃദയത്തെ കാർന്നു തിന്നും. തബജാരപുത്രിയെ അവളുടെ സ്വന്തം സമതലങ്ങളിൽ നിന്നകറ്റുന്ന ഓരോ ചുവടും ഇപ്പോൾ അവൾക്കവന്റെ ഹൃദയത്തിൽ ഒരു കൂടോ ആശ്രയമോ ഇല്ലാതിരിക്കേ അവളുടെ ആയുസ്സിലൊരു ഭാഗം കൊള്ളയിടുന്നതു തന്നെയാണ്.

ഏകനായിരിക്കാൻ മാർചിം ആഗ്രഹിക്കുന്നെന്നറിയുന്ന പോചി വിവേകത്തോടെ അവനിൽ നിന്നകന്നു നിൽക്കുന്നു. തന്റെ സഹോദരന്റെ ആത്മാവിനെ പീഡിപ്പിക്കുന്നതെന്തെന്നു ആ യോദ്ധാവിനറിയാം, അതിനാൽ ജാകാരന്ദവീട്ടിക്കാതൽ പോലെ യോദ്ധാവിന്റെ ഹൃദയം കഠിനമാക്കുന്ന കാലത്തിൽ എല്ലായ്പ്പോഴും പോചി പ്രതീക്ഷയർപ്പിക്കുന്നു.

ഏറെ സ്നേഹിച്ച മാർചിമിന്റെ കണ്ണുകൾ അവളെ കാണുമ്പോൾ അസ്വസ്ഥമാകുന്നെന്നും മുമ്പത്തേപ്പോലെ അവളുടെ സൌന്ദര്യത്തിൽ മുഴുകുന്നതിനു പകരം പരിക്ഷീണനായി അവൻ അകന്നു പോകുന്നെന്നും അറിയുകയാൽ ഈരാസേമയും തന്റെ ഭർത്താവിന്റെ നേത്രങ്ങളിൽ നിന്ന് ഓടിയൊളിക്കുന്നു. എങ്കിലും അവളുടെ നയനങ്ങൾ അവയെ അടിമയാക്കിയ അവളുടെ യോദ്ധാവും നാഥനുമായവനെ അകന്നു മാറി പിന്തുടരുന്നതിൽ ഒരിക്കലും മടുത്തില്ല.

അവൾക്കു ഹാ കഷ്ടം! ആ ആഘാതം അവളുടെ ഹൃദയത്തിന്റെ അടിത്തട്ടോളമാഴ്ന്നു. ആഴത്തിൽ മുറിവേറ്റ കോപൈബ കാശിത്തുമ്പയെപ്പോലെ നിലയ്ക്കാത്ത നീരരുവിയായ് അവൾ കണ്ണീരൊഴുക്കി.

## അദ്ധ്യായം 28

ഒരുനാൾ ഈരാസേമയുടെ തേങ്ങലുകൾ മാർഗ്ഗവാസിയുടെ ആത്മാവിലെത്തി, അവന്റെ കണ്ണുകൾ ചുറ്റും പരതിയെങ്കിലും അവളെ കണ്ടില്ല.

അപ്പോൾ ദൂരെ ഹരിതകാനനത്തിൽ ഉബായമരക്കൂട്ടങ്ങൾക്കിടയിലെ പുല്ലിലിരിക്കുകയായിരുന്നു ആരകേംപുത്രി. അഴകാർന്ന അവളുടെ മുഖത്തുനിന്നും രോദനം പൊട്ടിപ്പുറപ്പെട്ടു, ഒന്നൊന്നായി കവിളിലൂടെ ഒഴുകിയിറങ്ങിയ കണ്ണുനീർത്തുള്ളികൾ അവളുടെ പ്രേമത്തിന്റെ ഫലമായ സന്താനം വളർന്നു മിടിക്കുന്ന ഉദരത്തിൽ വീണു. കാ പഴുക്കും മുമ്പ് തഴച്ച മരത്തിന്റെ ഇലകളും അങ്ങനെയാണ് പൊഴിയുക.

"ഈരാസേമയുടെ ഹൃദയത്തിൽ നിന്നും കണ്ണീർ വഴിക്കുന്നതെന്താണ്?"

"ഉണങ്ങിയ കജുവൈരൊ കശുമാവ് വിഷാദമാർന്ന് കരയുന്നു. തന്റെ നാഥൻ വേർപെട്ടപ്പോൾ ഈരാസേമയുടെ ആഹ്ലാദവും നഷ്ടമായി."

"ഞാൻ നിന്റെ അരികിലില്ലേ?"

"കൊയാചിയാബോയുടെ ശരീരമേ ഇവിടെയുള്ളൂ, ആത്മാവ് പിതൃദേശത്തേക്കു പറന്ന് അവിടെ കാത്തിരിക്കുന്ന വെളുത്ത കന്യകയെ തേടുന്നു."

മാർചിമിനു സങ്കടമായി. ആ ഇന്ത്യക്കാരി അവനിലുറപ്പിച്ച വിടർന്ന കറുത്ത കണ്ണുകൾ അവന്റെ ഹൃദയാന്തർഭാഗത്തേക്കാഴ്ന്നിറങ്ങി.

"വെള്ളയോദ്ധാവ് നിന്റെ ഭർത്താവാണ്, അവൻ നിന്റേതാണ്."

തബജാരസുന്ദരി അവളുടെ ദുഃഖത്തിലും പുഞ്ചിരിച്ചു.

"ഈരാസേമയിൽ നിന്നും അദ്ദേഹത്തിന്റെ ആത്മാവ് പിന്തിരിഞ്ഞിട്ട് എത്ര നാളായി? ശീതളമായ മലമടക്കുകളിലേക്കും ആനന്ദമരുളുന്ന പീഠഭൂമികളിലേക്കും അദ്ദേഹത്തിന്റെ പാദങ്ങൾ ഒരിക്കൽ അദ്ദേഹത്തെ നയിച്ചിരുന്നു, ആ ആഹ്ലാദഭൂമികളിലെ വഴിത്താരകളിലൂടെ തന്റെ ഭാര്യയെ പിന്തുടരാൻ അദ്ദേഹത്തിന്റെ പാദങ്ങൾക്കിഷ്ടമായിരുന്നു. പൊള്ളുന്ന കടപ്പുറങ്ങളാണദ്ദേഹം ഇപ്പോൾ ഇഷ്ടപ്പെടുന്നത്, കാരണം അദ്ദേഹം ജനിച്ച മണ്ണിൽ നിന്നാണ് സാഗരമർമ്മരം വരുന്നത്, മണൽക്കുന്നോ അതിനു മുകളിൽ നിന്നാൽ ഈഗാരകളെ കാണാനാകുന്നതുകൊണ്ടും."

"തുപ്പിനമ്പകളോടു പോരാടാനുള്ള വ്യഗ്രതയാണ് കടലരികുകളിലേക്കു യോദ്ധാവിനെ നയിക്കുന്നത്," മാർഗ്ഗവാസി പറഞ്ഞു.

ഈരാസേമ തുടർന്നു.

"പൊള്ളുന്ന സൂര്യനിലുണങ്ങിയ കരിമ്പു പോലെ അദ്ദേഹത്തിന്റെ ചുണ്ടുകൾ തന്റെ ഭാര്യയ്ക്ക് അരികിലെത്തുമ്പോൾ വരണ്ടു പോകുന്നു, അപ്പോൾ അതിന് അതിന്റെ മാധുര്യമില്ല, കൊഴിഞ്ഞ ഇലകൾ കാറ്റിലാടി കളിക്കുകയുമില്ല. തന്റെ പിതാക്കന്മാരുടെ കുടീരങ്ങളിലെത്തിക്കാനായി ഇപ്പോൾ അദ്ദേഹം കടപ്പുറത്തെ കാറ്റിനോടു മാത്രം കിന്നാരം പറയുന്നു,"

“ശത്രു വരുന്ന കാലം ഈരാസേമയുടെ കുടീരത്തേയും അവളുടെ മകന്റെ മണ്ണിനേയും സംരക്ഷിക്കാൻ വെള്ളയോദ്ധാവിന്റെ സ്വരം തന്റെ സഹോദരരെ വിളിക്കുക മാത്രമാണ്.”

അവന്റെ ഭാര്യ തലയാട്ടി.

“പീഠഭൂമിയിലെത്തുമ്പോൾ അങ്ങയുടെ കണ്ണുകൾ ജനിപാപ്പോപ്പഴത്തിൽ നിന്നകന്ന് വെള്ള മുൾച്ചെടിയിലുടക്കുന്നു. സ്വാദിഷ്ടമാണ് ജനിപാപ്പോപ്പഴമെങ്കിലും അതിന്റെ നിറം തബജാരരുടേതാണ്. വെളുത്ത കന്യകയുടെ കവിളുകൾ പോലെ മുള്ളിൻപൂവിനു വെൺനിറമാണ്. കിളികൾ പാടിയാൽ ഗ്രൌണപ്പക്ഷിയുടെ മധുരഗീതം കേൾക്കാൻ അങ്ങേക്കു കാതില്ല, മറിച്ച് അങ്ങു സ്നേഹിക്കുന്നവളുടെ മുടി പോലെ സ്വർണ്ണവർണ്ണമാർന്ന തൂവലുള്ള ജപ്പീം പക്ഷിയുടെ കൂജനം കേൾക്കാൻ അങ്ങയുടെ അത്മാവ് കൊതിക്കുന്നു.”

“കദനം ഈരാസേമയുടെ കാഴ്ച കെടുത്തുകയും അവളുടെ അധരങ്ങൾക്കു കൈപ്പേറ്റുകയും ചെയ്യുന്നു. എങ്കിലും ശിഖരത്തിൽ പച്ചിലക്കൂമ്പുകൾ കിളിർക്കുമ്പോലെ ഭാര്യയുടെ ആത്മാവിലേക്ക് ആഹ്ലാദം വൈകാതെ വീണ്ടും തിരിച്ചെത്തും.”

“വിളഞ്ഞ അബാചിനെല്ലു പോലെ വെള്ളയോദ്ധാവിന്റെ പുത്രൻ ഉദരത്തിൽ നിന്നു പുറത്തു വന്നാൽ ഈരാസേമ മരിക്കും. പിന്നെ വിദേശമണ്ണിൽ അദ്ദേഹത്തെ പിടിച്ചു നിറുത്താൻ മറ്റൊന്നും കാണില്ല.”

“ഈകോമതുഭൂമിയിലെ ചുടുകാറ്റു പോലെ ആരകോപം പുത്രീ, നിന്റെ വാക്കുകൾ പൊള്ളുന്നു. നീ നിന്റെ ഭർത്താവിനെ വിട്ടു പോകുമോ?”

“മേഘങ്ങളിലേക്കുയർന്നു നിൽക്കുന്ന മനോഹരമായ ജാകാരന്ദവീട്ടിമരം വെള്ളയോദ്ധാവ് കാണുന്നില്ലേ? ഓരോ ശിശിരത്തിലും ഇലയും ചുവന്ന പഴങ്ങളും കൊണ്ടു തഴച്ച് തന്റെ സഹോദര വൃക്ഷത്തെ ചുറ്റിപ്പൊതിഞ്ഞു കാക്കുന്ന തഴച്ച മൂർത്തസുഗന്ധച്ചെടിയുടെ ഉണങ്ങിയ വേരുകൾ ഇപ്പോളും അതിന്റെ കടയ്ക്കൽ കാണാം. അതു മരിച്ചിരുന്നില്ലെങ്കിൽ സൂര്യപ്രകാശമേൽക്കാതെ ജാകാരന്ദയ്ക്ക് അത്രയും ഉയരം വയ്ക്കുമായിരുന്നില്ല. അങ്ങയുടെ ആത്മാവിനെ ഇരുളിലാഴ്ത്തുന്ന കരിയിലക്കൂട്ടമാണ് ഈരാസേമ; അതു പൊഴിയാതെ അങ്ങയുടെ നെഞ്ചിൽ ആനന്ദം പ്രഭ ചൊരിയുകയില്ല.”

മാർഗ്ഗവാസി ഇന്ത്യക്കാരി സുന്ദരിയുടെ അരക്കെട്ടിൽ കൈ ചുറ്റി അവളെ തന്റെ ഹൃദയത്തിലേക്ക് അടുപ്പിച്ചു. ഒരു ചുംബനത്തിനായ് അവന്റെ അധരങ്ങൾ അവളുടെ ചുണ്ടുകൾ തേടി, പക്ഷേ അവ പരുഷവും കയ്പ്പേറിയവയുമായിരുന്നു.

## അദ്ധ്യായം 29

പോചി കുളി കഴിഞ്ഞെത്തി.

കൊയാചിയാബോയുടെ മണലിലെ വഴിത്താര പിന്തുടർന്ന് പോചി ജാകാരേകങ്ഗയുടെ മുകളിലേറി. അതിന്റെ ഉന്നതിയിൽ നിവർന്നു നിന്ന് വിശാലമായ കടലിലേക്ക് കൈകൾ നീട്ടി മാർചിം കണ്ണുകളെ ആയാസപ്പെടുത്തുകയായിരുന്നു.

അവന്റെ നോട്ടം പിന്തുടർന്ന പീചിഗ്വാരൻ കാറ്റിലോടി ഹരിതജലപ്പരപ്പിനെ പിളർക്കുന്ന ഗംഭീരമായൊരു ഈഗാരയെ കണ്ടു.

"എന്റെ സഹോദരനെ തിരഞ്ഞ് അദ്ദേഹത്തിന്റെ സഹോദരന്മാർ വരുന്ന വലിയ ഈഗാരയാണത്!"

മാർഗ്ഗവാസി നെടുവീർപ്പിട്ടു.

"ധീരരായ പീചിഗ്വാരരുടെ ദേശത്തെ തീരങ്ങളിൽ പ്രതികാരപോർവിളിയുമായെത്തുന്ന എന്റെ വർഗ്ഗത്തിന്റെ ശത്രുക്കളായ വെള്ളയോദ്ധാക്കളാണവർ. കമോസിം നദിയുടെ പള്ളങ്ങളിൽ തബജാരരോടൊപ്പം തോല്പിക്കപ്പെട്ട ഇവർ ഇപ്പോൾ തങ്ങളുടെ സുഹൃത്തുക്കളായ തുപ്പിനമ്പകളുമായി കടൽ വഴി വരികയാണ്."

"എന്റെ സഹോദരൻ മഹാനായ ഒരു മുഖ്യനാണ്. അദ്ദേഹത്തിന്റെ സഹോദരൻ പോചി എന്തു ചെയ്യണമെന്നാണ് അദ്ദേഹം ആഗ്രഹിക്കുന്നത്?"

"സൊയീപ്പേയിലെ വേട്ടക്കാരേയും ജൈരിയിലെ മുക്കുവരേയും വിളിച്ചു കൂട്ടുക. നമുക്കവരെ നേരിടാം."

പോചി ഇനൂബിയ ശബ്ദം മുഴക്കി. മോക്കോരീബീയിലേക്ക് ഇരുയോദ്ധാക്കളും യാത്രയായി. അതിനപ്പുറത്തായി പോർവിളി മുഴക്കുന്ന ജഗ്വാരസുവിന്റേയും കാമൊരുപിമിന്റേയും യോദ്ധാക്കളെ കണ്ടു. ജാകൌനയുടെ സഹോദരൻ അടുത്തു കൊണ്ടിരിക്കുന്ന ശത്രുക്കളെക്കുറിച്ച് അവർക്ക് മുന്നറിയിപ്പു കൊടുത്തു.

ഏറെ വലിപ്പമാർന്ന മാരക്കാചിം കപ്പൽ പാർണൈബയുടെ അതിരുകൾ വരെ നീളുന്ന തീരങ്ങൾക്കരികിലുള്ള ജലപ്പരപ്പിലൂടെ പാഞ്ഞു പോയി. ചന്ദ്രൻ വർദ്ധിക്കാനാരംഭിച്ചതിനാൽ മെയാരിമിൽ നിന്നും പുറപ്പെട്ട കപ്പലിനെ എതിർവാതങ്ങൾ ലക്ഷ്യത്തിൽ നിന്നും ഏറെ അകലെയുള്ള പുറങ്കടലിലേക്കു തള്ളി.

ശത്രുവിനെ ഭയപ്പെടുത്താതിരിക്കാൻ പീചിഗ്വാരയോദ്ധാക്കൾ കശുമാവുകൾക്കിടയിൽ പതുങ്ങുകയും  ഈഗാരയെ തീരത്തിലൂടെ പിന്തുടരുകയും ചെയ്തു. പകൽ വെളുത്ത കപ്പൽപായ് സുവ്യക്തമായിരുന്നു. രാത്രി കാട്ടിലകപ്പെട്ടുപോയ മിന്നാമിനുങ്ങുകളെപ്പോലെ കപ്പലിലെ വെട്ടം കടലിരുളിനെ പിളർന്നു.

പല സൂര്യനും ഇങ്ങനെ കടന്നുപോയി. കമോസിം കടന്ന് ഒടുവിലവർ തത്തകളുടെ ഉൾക്കടലിന്റെ സുന്ദരമായ പള്ളങ്ങളിലേക്ക് പ്രയാണമാരംഭിച്ചു.

പോചി മഹാനായ ജാകൌനയ്ക്കരികിലേക്ക് ഒരു യോദ്ധാവിനെ അയച്ച് പോരാട്ടത്തിനു തയ്യാറെടുത്തു. മണൽക്കുന്നു കയറിയ മാർചിം മാരക്കാചിം കരയിലേക്കു പിൻവാങ്ങി സുരക്ഷ തേടുമെന്നു മനസ്സിലാക്കി തന്റെ സഹോദരനു മുന്നറിയിപ്പു നൽകി.

സൂര്യൻ പിറന്നതോടെ മഞ്ഞമുടിയുള്ള ഗ്വാരസ്യാബരും അവരുടെ സുഹൃത്തുക്കളായ തുപ്പിനമ്പരും ഭാരം കുറഞ്ഞ പീരോഗ നൌകകളിൽ തിരകളിലേറി തീരത്തേക്കു പുറപ്പെട്ടു. നദീപ്രവാഹത്തിനെതിരെ മത്സ്യക്കൂട്ടമെന്നപോലെ അവരൊരു വലിയ ചാപം തീർത്തു.

നടുവിൽ തീതുപ്പി മിന്നലുതിർക്കുന്ന യോദ്ധാക്കളും ഇരുപക്ഷങ്ങളിലും പോർമഴ ചുഴറ്റുന്ന മെയാരിം യോദ്ധാക്കളും. എങ്കിലും മഹാന്മാരായ പീചിഗ്വാരരെപ്പോലെ ഉന്നം തെറ്റാതെ ശരമാരി പെയ്യാനായി മറ്റൊരു ദേശവും വില്ലെടുത്തിട്ടില്ല. എത്ര യോദ്ധാക്കൾ പോരിനായി ഇറുമ്പിയ മുഴക്കിയാലും അവരിലുമേറ്റം മികച്ച മുഖ്യൻ പോചി തന്നെയാണ്. അവനരികിലായി അവനൊപ്പം പോന്നൊരു മഹാമുഖ്യനായി സൂര്യവർണ്ണമാർന്ന കേശം വളരുന്ന വെള്ളവർഗ്ഗങ്ങളുടെ യുദ്ധതന്ത്രങ്ങളറിയാവുന്ന അവന്റെ സഹോദരനുമുണ്ട്.

അവന്റെ നിർദ്ദേശപ്രകാരം പീചിഗ്വാരർ രാത്രി മുഴുവൻ ജോലി ചെയ്ത് ശക്തമായൊരു മുൾവേലിയും അതിനോടു ചേർന്ന് മിന്നൽ തണുത്തു കെട്ടു പോകുന്ന ഒരു മണൽച്ചുമരും ഉണ്ടാക്കി. അവിടെ അവർ ശത്രുക്കളേയും കാത്തിരുന്നു. ഉയരമുള്ള തെങ്ങുകളുടെ മേലാപ്പിലേറി വീതിയുള്ള പട്ടകളാൽ മറയ്ക്കപ്പെട്ട് ആക്രമണനിമിഷവും കാത്തിരിക്കാൻ മാർചിം മറ്റു യോദ്ധാക്കൾക്കും കല്പനയേകി.

എയ്യപ്പെട്ട ആദ്യ ശരം പോചിയുടേതും വിദേശഭൂമിയിലെ മണ്ണു കപ്പിയ ആദ്യ ധീരൻ ഗ്വാരസ്യാബരുടെ മുഖ്യനുമായിരുന്നു. വെള്ളയോദ്ധാക്കളുടെ വലംകൈകളിൽ നിന്ന് ഇടി മുഴങ്ങിയെങ്കിലും ഇടിത്തീ മണലിൽ മുങ്ങുകയോ വായുവിലൂടെ പാഞ്ഞു പോകുകയോ മാത്രമേ ചെയ്തുള്ളൂ.

പീചിഗ്വാരരുടെ ശരങ്ങൾ ആകാശത്തു നിന്നും ഭൂമിയിൽ നിന്നും വീണു ശത്രുക്കളെ മുറിവേല്പിക്കാൻ തുടങ്ങി. തടാകജലത്തിലെ പിരാഞ്ഞാമീനുകൾ ഇരയെ ആക്രമിക്കുവാൻ മത്സരിക്കുന്ന പോലെ ഓരോ യോദ്ധാവും പല ശരങ്ങളാൽ തുളയ്ക്കപ്പെടാൻ തുടങ്ങി.

ശത്രുക്കൾ വീണ്ടും പീരോഗ നൌകകളിലേറുന്നു, ഒന്നോ രണ്ടോ പേർക്കു കൈകാര്യം ചെയ്യാനാകാത്ത വലുതും ഭാരമാർന്നതുമായ ഇടിത്തീ തേടി അവർ മാരക്കാചിമിലേക്കു തിരികെ പോകുന്നു.

അവർ തിരികെ വരുമ്പോൾ മുക്കുവരുടെ മുഖ്യൻ ഏതു മീനിന്റെ പേരിലാണോ താൻ വിളിക്കപ്പെടുന്നത് കടലിൽ ചടുലമായി നീന്തുന്ന ആ കാമൊരുപിമിനെപ്പോലെ തിരകളിലേക്കെടുത്തു ചാടി നീന്തുന്നു. അദ്ദേഹം അപ്രത്യക്ഷമായിടത്തെ പത മായും മുമ്പേ തിമിംഗലം വിഴുങ്ങുമ്പോലെ ശത്രുവിന്റെ നൌക മുക്കപ്പെടുന്നു.

രാവണഞ്ഞതോടെ എല്ലാം ശാന്തമായി.

പ്രഭാതമാകുമ്പോളേക്കും ചക്രവാളത്തിലൂടെ മാരക്കാചിം മെയാരിം പള്ളങ്ങളിലേക്ക് പായുകയായിരുന്നു. ജാകൌനയും വന്നു ചേർന്നു, പോരാടാനല്ല, വിജയാഘോഷങ്ങൾക്ക്.

ഗ്വാരസ്യാബരെ കീഴടക്കിയതിന്റെ വിജയം പീചിഗ്വാരർ പാടി ആഘോഷിക്കുന്നതിനിടയിൽ ഈ സ്വതന്ത്രദേശത്ത് വെള്ളവർഗ്ഗത്തിലൊരാൾക്കു ജനിച്ച ആദ്യ ശിശു പോരൻഗാബയുടെ തീരത്തെ വെളിച്ചം കണ്ടു.

## അദ്ധ്യായം 30

തന്റെ ഗർഭപാത്രം പിളരാതിരിക്കാനുള്ള മുൻകരുതലോടെ ഈരാസേമ തെങ്ങുകൾ വളരുന്ന പുഴമ്പള്ളം തേടിപ്പോയി.

തെങ്ങിൻ കടയോടു ചേർന്നുനിന്ന അവളുടെ ആന്തരാവയവങ്ങളെ നോവ് പീഡിപ്പിച്ചു; എങ്കിലും പിള്ളക്കരച്ചിൽ അവളുടെ ഉടലാകെ ആഹ്ലാദപ്രളയത്തിലാഴ്ത്തി.

ആനന്ദാഭിമാനപൂരിതയായ ആ യുവമാതാവ് തന്റെ പിഞ്ചുകുഞ്ഞിനെ കൈകളിലെടുത്ത് തെളിഞ്ഞ നദീജലത്തിലാഴ്ത്തി; എന്നിട്ടു തന്റെ പേലവമുലകളിൽ ചേർത്തു വച്ച അവനെ അവളുടെ നയനങ്ങൾ സ്നേഹത്താലും വിഷാദത്താലും പൊതിഞ്ഞു.

"എന്റെ യാതനകളിൽ നിന്നു പിറവി കൊണ്ട നീ വേദനയുടെ പുത്രനായ മോവാസീർ ആണ്."

തെങ്ങിൻ തുഞ്ചത്തിരുന്ന ആരത്തത്തയും മോവാസീർ എന്നാവർത്തിച്ചു, അന്നു മുതൽ സ്നേഹമുള്ള ആ പക്ഷി തന്റെ ഗാനങ്ങളിൽ മാതാവിന്റെ പേരിനോടു പുത്രന്റെ നാമവും കൂട്ടിച്ചേർത്തു.

അവന്റെ നിഷ്കളങ്കനിദ്ര കണ്ട് ഈരാസേമ നെടുവീർപ്പിട്ടു.

"സുഗന്ധമാർന്ന സസ്സാഫ്രാസ് മരത്തടിയിൽ ജാതിയീച്ച തേൻ കൂട്ടി വയ്ക്കുന്നു. വസന്തത്തിലെ ചാന്ദ്രമാസം മുഴുവൻ അത് ശാഖകളിൽ നിന്ന് ശാഖകളിലേക്ക് പറന്ന് മധുരസം തേൻ കൂടുകളിൽ കൂട്ടി വയ്ക്കുന്നു. പക്ഷേ അതിന് ആ മാധുര്യം രുചിക്കാനാകുന്നില്ല, കാരണം ഒരു രാവിൽ ഇരാര എന്ന കാട്ടുപട്ടി ആ തേൻ കൂടുകൾ മുഴുവനും തിന്നു തീർക്കുന്നു. നിന്റെ അമ്മയ്ക്കും, എന്റെ യാതനകളുടെ പുത്രാ, നിന്റെ ചുണ്ടിലെ തേൻചിരി പാനം ചെയ്യാനാകുകയില്ല."

തന്റെ കുഞ്ഞിനെ എപ്പോഴും ഉടലിൽ തൂക്കിയിടാൻ ഈരാസേമ ഉണ്ടാക്കിയ നേർത്ത പഞ്ഞി കൊണ്ടുള്ള വീതിയുള്ള തോളൂഞ്ഞാലും കെട്ടി ആ യുവമാതാവ് മൂന്നു പകലുകൾക്കു മുമ്പ് പിരിഞ്ഞു പോയ തന്റെ ഇണയുടെ മണലിൽ പതിഞ്ഞ കാല്പാടുകൾ പിന്തുടർന്നു. തള്ളയുടെ ചിറകിനടിലിലെ കിളിക്കുഞ്ഞിനെ പോലെ ഉറങ്ങുന്ന കുഞ്ഞ് ഉണരാതിരിക്കാൻ അവൾ മന്ദം നടന്നു.

വലിയ മണൽക്കുന്നെത്തിയപ്പോൾ മാർചിമിന്റേയും പോചിയുടേയും കാല്പാടുകൾ തീരത്തിലൂടെ പിന്തുടരപ്പെടുന്നതായി കണ്ട അവൾ അവർ യുദ്ധത്തിനു പോയിരിക്കുകയാണെന്നു ഊഹിച്ചു. ഹൃദയം നെടുവീർപ്പിട്ടെങ്കിലും അവളുടെ വരണ്ട കണ്ണുകൾ തന്റെ കുഞ്ഞിന്റെ മുഖം തേടി.

മോകോരീബിയിലേക്കവൾ മുഖം തിരിച്ചു.

“ആനന്ദശൃംഗമാണു നീ. എങ്കിലും ഈരാസേമയ്ക്കു തരാനായി നിനക്കു സങ്കടമല്ലാതൊന്നുമില്ലല്ലോ?”

തിരിച്ചുവന്ന കന്നിമാതാവ് അപ്പോളും ഉറങ്ങുന്ന ശിശുവിനെ അവന്റെ പിതാവ് എന്നും ഉറങ്ങുന്ന തൂക്കുമഞ്ചത്തിൽ കിടത്തി. ഭർത്തൃവിഹീനയും ഏകയുമായ അവൾ തന്റെ ഭർത്താവിന്റെ കൈകൾ തന്നെ സ്വീകരിക്കാനില്ലാതായ നാൾ മുതൽ ഉറങ്ങിയ പോലെ ആ കുടിലിനു നടുവിൽ നിലത്തു പായിട്ടു കിടന്നു.

കുടീരത്തിലെത്തിയ പ്രഭാത കിരണങ്ങളോടൊപ്പം ഒരു യോദ്ധാവിന്റെ നിഴലും കുടീരത്തിൽ പ്രവേശിക്കുന്നത് ഈരാസേമ കണ്ടു.

കൌബി വാതിൽക്കൽ നിൽക്കുന്നുണ്ടായിരുന്നു.

മാർചിമിന്റെ പതി ഞെട്ടിയെഴുന്നേറ്റ് ഒരൊറ്റ ചാട്ടത്തിനു തന്റെ മകനെ സംരക്ഷിക്കാനെത്തി. തൂക്കുമഞ്ചത്തിൽ നിന്നും സങ്കടത്തോടെ തന്റെ നോട്ടം മാറ്റി അയാൾ അവളുടെ മുഖത്തു നോക്കി അതിലും സങ്കടമാർന്ന സ്വരത്തിൽ പറയാൻ തുടങ്ങി.

“തബജാരരുടെ ഈ സമതലത്തിലേക്ക് കൌബിയെ നയിച്ചത് പ്രതികാരമല്ല - അവൻ ക്ഷമിച്ചു കഴിഞ്ഞിരിക്കുന്നു - എല്ലാ ആനന്ദവും കൂടെ കൊണ്ടുപോയ ഈരാസേമയെ കാണാനുള്ള ആഗ്രഹം മാത്രമായിരുന്നു.”

“എങ്കിൽ യോദ്ധാവായ കൌബിക്ക് അവന്റെ സഹോദരന്റെ കുടീരത്തിലേക്കു സ്വാഗതം,” ആ പതി അവനെ ആലിംഗനം ചെയ്തു പറഞ്ഞു.

“തൂക്കുമഞ്ചത്തിലുറങ്ങുന്ന നിന്റെ ഉദരത്തിൽ പിറന്നവനെ കാണുവാൻ കൌബിയുടെ കണ്ണുകൾക്കാഗ്രഹമുണ്ട്.”

ഈരാസേമ തുവലരികുകൾ ഉയർത്തി സുന്ദരനായ ശിശുവിന്റെ മുഖം കാട്ടിക്കൊടുത്തു. കുറച്ചുനേരം അതങ്ങനെ നോക്കി നിന്നിട്ട് കൌബി തമാശ പറഞ്ഞു.

“ഇവൻ നിന്റെ ആത്മാവ് കുടിച്ചിട്ടുണ്ട്.”

തന്റെ സ്പർശം വേദനിപ്പിച്ചാലോ എന്നോർത്ത് മടിയോടെ കൌബി ശിശുവിന്റെ രൂപം പ്രതിഫലിച്ചുകണ്ട അവന്റെ അമ്മയുടെ കണ്ണുകളിൽ ചുംബിച്ചു.

വിറയ്ക്കുന്ന പുത്രിയുടെ സ്വരം മുഴങ്ങി.

“ആരകേം ഭൂമിയിൽ ഇപ്പോളും ജീവിച്ചിരിപ്പുണ്ടോ?”

“കഷ്ടിച്ച്. നീ പോയപ്പോൾ നെഞ്ചിലേക്കു കുനിഞ്ഞ തല പിന്നെ ഉയർത്തിയിട്ടില്ല.”

“ഈറാസേമയും മരിച്ചു കഴിഞ്ഞിരിക്കുന്നു എന്നൊരു ആശ്വാസവാക്ക് അദ്ദേഹത്തോടു പറഞ്ഞേക്കൂ.”

കൌബിയുടെ സഹോദരി യോദ്ധാവിനുള്ള ഭക്ഷണം തയ്യാറാക്കി. കൌബിയുടെ യാത്രാക്ഷീണം അകറ്റാനായി ആതിഥ്യത്തിന്റെ മഞ്ചം ഇറയത്തു തൂക്കി. യാത്രികന്റെ വിശപ്പു മാറിയപ്പോൾ അവനിങ്ങനെ പറഞ്ഞ് എഴുന്നേറ്റു.

“കൌബി യോദ്ധാവ് സൌഹൃദത്തിന്റെ ആലിംഗനം നൽകാനായി നിന്റെ ഭർത്താവും എന്റെ സഹോദരനുമായവൻ എവിടെ പോയെന്നു പറയൂ.”

യാതനാപൂർണ്ണമായ നെടുവീർപ്പുകളുതിർക്കുന്ന ആ ഭാര്യയുടെ ചുണ്ടുകൾ കാറ്റിലാടുന്ന കള്ളിപ്പൂവിതളുകൾ പോലെ അനങ്ങിയെങ്കിലും ശബ്ദം പുറത്തു വന്നില്ല. കണ്ണുകൾ മെതിച്ചെടുത്ത നീർത്തുള്ളികൾ ചെറുപഴങ്ങൾ പോലെ പൊഴിഞ്ഞു.

കൌബിയുടെ മുഖം ഇരുണ്ടു.

“നിന്നെ സ്നേഹിച്ചവരുടെ ചിരിയെല്ലാം നീ കൊണ്ടു പോകയാൽ നീയുപേക്ഷിച്ചു പോന്ന മണ്ണിലാണ് ദുഃഖം എന്നു നിന്റെ സഹോദരൻ കരുതി!”

ഈറാസേമ തന്റെ കണ്ണുകൾ തുടച്ചു.

“ഈറാസേമയുടെ ഭർത്താവ് യോദ്ധാവായ പോചിയോടൊപ്പം ആക്കരകു കടപ്പുറങ്ങളിലേക്കു പോയിരിക്കുകയാണ്. മൂന്നു സൂര്യന്മാർ ഭൂമിയെ പ്രകാശിപ്പിക്കുമ്പോളേക്കും അവർ തിരികെ വരും. അപ്പോൾ അദ്ദേഹത്തിന്റെ ഭാര്യയുടെ ആത്മാവിലും സന്തോഷം തിരികെ വരും.”

“നിന്റെ ചുണ്ടുകളിലെ പുഞ്ചിരി മായ്ക്കാൻ അദ്ദേഹം എന്താണ് ചെയ്തതെന്നറിയാൻ കൌബി യോദ്ധാവ് കാത്തിരിക്കും.”

തബജാരന്റെ ശബ്ദം പരുക്കനായി, അവന്റെ അശ്രാന്തമായ പാദങ്ങൾ കുടീരത്തിലങ്ങുമിങ്ങും ലക്ഷ്യമില്ലാതെ അലയാൻ തുടങ്ങി.

## അദ്ധ്യായം 31

മഞ്ചം തൊട്ടിലാക്കിയാട്ടി കുഞ്ഞിനു താരാട്ടായി ഈറാസേമ മന്ദം പാടിക്കൊണ്ടിരുന്നു.

കടലരികുകളിൽ നിന്ന് ഏറെ പിടിച്ച മീനുമായി വരുന്ന ബലവാനായ തബജാര യോദ്ധാവിന്റെ ശക്തമായ കാലടിക്കടിയിൽ കടപ്പുറത്തെ മണൽ ഞെരിഞ്ഞു.

ഉറങ്ങുന്ന കുഞ്ഞിനെ ഈച്ചകൾ ശല്യപ്പെടുത്താതിരിക്കാൻ മഞ്ചത്തിന്റെ അരികുകൾ അടച്ചു വച്ച് യുവമാതാവ് തന്റെ സഹോദരനെ കാണാനിറങ്ങി.

“കൌബി തബജാരരുടെ പർവ്വതത്തിലേക്കു തിരികെ പോകണം,” അവൾ മൃദുവായി പറഞ്ഞു.

യോദ്ധാവിന്റെ മുഖം മങ്ങി.

“തന്റെ കുടീരത്തിൽ നിറയുന്ന സങ്കടം കാണാതിരിക്കാനല്ലേ ഈരാസേമ തന്റെ സഹോദരനെ തിരിച്ചയയ്ക്കുന്നത്?”

“ആരകേംമിന്റെ ചെറുപ്പകാലത്ത് അദ്ദേഹത്തിനു പല പുത്രന്മാരുണ്ടായിരുന്നു. ചിലർ യുദ്ധത്തിൽ വീരമരണം വരിച്ചു, മറ്റുചിലർക്കു ഭാര്യമാരും എണ്ണമറ്റ പുത്രന്മാരുമായി. വയസ്സുകാലത്ത് അദ്ദേഹത്തിനു രണ്ടു മക്കളേ ഉണ്ടായിരുന്നുള്ളൂ. വേട്ടക്കാരൻ കൂട്ടിൽ നിന്നെടുത്തു കൊണ്ടുപോയ മാടപ്രാവാണ് അദ്ദേഹത്തിനു ഈരാസേമ. കുനിഞ്ഞു പോയ ശരീരം നില നിറുത്തുവാനും വിറയ്ക്കുന്ന പാദങ്ങളെ നയിക്കുവാനും വൃദ്ധനായ മാന്ത്രികനു ഇനിയാകെ ശേഷിച്ചിട്ടുള്ളത് യോദ്ധാവായ കൌബി മാത്രമാണ്.”

“ഈരാസേമയുടെ മുഖത്തെ നിഴൽ മാഞ്ഞുപോകുമ്പോളേ കൌബി പോകുകയുള്ളൂ.”

“സന്ധ്യാതാരത്തെ പോലെ ഈരാസേമയും തന്റെ ദുഃഖത്തിലാണ് ജീവിക്കുന്നത്. അവളുടെ മുഖത്തെ നിഴൽ അവളുടെ ഭർത്താവിന്റെ കണ്ണുകൾക്കു മാത്രമേ മായ്ക്കാനാകൂ. കൌബിയെ കാണുമ്പോൾ അദ്ദേഹത്തിന്റെ കണ്ണുകൾ മങ്ങാതിരിക്കാൻ ഒന്നു പോകുമോ.”

“ഈരാസേമയുടെ സന്തോഷത്തിനായി അവളുടെ സഹോദരൻ പോയേക്കാം. എങ്കിലും അവളുടെ ഉദരത്തിൽ ജനിച്ച പുത്രനെ തന്റെ ഹൃദയത്തിലറിയുവാൻ ഓരോ തവണ കശുമാവു പൂക്കുമ്പോളും അവൻ തിരികെ വരും.”

അവൻ കുടിലിനകത്തു കയറി. ഈരാസേമ കുഞ്ഞിനെ മഞ്ചത്തിൽ നിന്നെടുത്തു. അമ്മയും കുഞ്ഞും അവന്റെ നെഞ്ചിനോടു ചേർന്നമർന്നിരുന്നു. പിന്നെയവൻ വാതിൽ കടന്ന് വൈകാതെ മരങ്ങൾക്കിടയ്ക്ക് അപ്രത്യക്ഷനായി.

വിറയ്ക്കുന്ന പാദങ്ങളും വലിച്ചിഴച്ച് ഈരാസേമ കാടിനരുകിൽ കാഴ്ച മറയും വരെ കുറച്ചുദൂരം അവനെ അനുയാത്ര ചെയ്തു. കുഞ്ഞിന്റെ കരച്ചിലിനൊപ്പം ജാന്ദയ്യയുടെ ചിലയ്ക്കലും കേട്ടപ്പോൾ കുടീരത്തെ ഓർത്ത അവൾ നിന്നു; അവളിരുന്ന തണുത്ത മണൽ മാത്രം അതിനെ നനച്ച കണ്ണീരിന്റെ രഹസ്യം മറച്ചു വച്ചു.

യുവമാതാവ് തന്റെ മകനെ മുലയോടു ചേർത്തു വച്ചെങ്കിലും കുഞ്ഞിന്റെ വായ് നിശബ്ദമായില്ല; മുലയിലല്പമുണ്ടായിരുന്ന പാൽ ചുരത്താൻ മടിച്ചു. ഒരിക്കലും നിലയ്ക്കാതെ നിരന്തരം ഒഴുകിക്കൊണ്ടിരുന്ന കണ്ണീർ നേർപ്പിച്ച അവളുടെ ചോരത്തുള്ളികളിലൊന്നുപോലും ജീവിതത്തിന്റെ ആദ്യ പാനീയം തയ്യാറാക്കുന്ന അവളുടെ മുലകളിൽ എത്തിച്ചേർന്നിരുന്നില്ല. രാവിലെ കുഞ്ഞിനു തിന്നാൻ മിങ്ഗാവുകുറുക്കുണ്ടാക്കാൻ അവൾ കരിമാ എന്ന ചീനിപ്പൊടി അലിയിച്ച് അടുപ്പിനു മുകളിൽ വയ്ക്കും. സൂര്യൻ കുന്നിൻ മുകളിൽ നിന്നു തെന്നിയിറങ്ങുമ്പോൾ ഉറങ്ങുന്ന കുഞ്ഞിനേയും മടിയിലടുത്ത് അവൾ കാനനത്തിലേക്കിറങ്ങും.

അപ്പോൾ നിബിഡകാനനം ഇരാരകാട്ടുപട്ടികളൊഴിഞ്ഞ അതിന്റെ മാളങ്ങളാൽ നിറഞ്ഞിരിക്കും. ചെറിയ നായ്ക്കുട്ടികൾ മുരണ്ട് ഒന്നിനുമുകളിൽ മറ്റൊന്നായി മറിഞ്ഞു

കളിക്കും. സുന്ദരിയായ തബജാര മന്ദം അവയ്ക്കരികിലേക്കടുത്തു ചെന്നു. കുഞ്ഞിനു പച്ച പീഡാനുഭവഫലശാഖകളാൽ ഒരു തൊട്ടിലുണ്ടാക്കി അവൾ അതിനരികിലിരുന്നു.

ഈരാസേമ ഒന്നൊന്നായി എല്ലാ ഇരാരക്കുട്ടികളേയും മടിയിലെടുത്ത് പിതംഗച്ചെറിപ്പഴം പോലുള്ള മുലക്കണ്ണിൽ തേനീച്ചത്തേൻ പുരട്ടിയ തന്റെ കോമളസ്തനങ്ങൾ അവയുടെ വായിൽ വച്ചുകൊടുത്തു. പട്ടിണിയായിരുന്ന നായ്ക്കുട്ടികൾ ആർത്തിയോടെ അവളുടെ മുലപ്പാൽ വലിച്ചൂറ്റിക്കുടിച്ചു.

അതുവരെ താൻ അറിയാത്ത വേദന ഈരാസേമ ആനന്ദത്തോടെ സഹിച്ചു. അതവളുടെ ജീവനെടുക്കുമെന്നു തന്നെ തോന്നി. പക്ഷേ മുലകൾ വീർത്തു വന്നു. അപ്പോഴും മുലപ്പാൽ അതു രൂപപ്പെടുത്തിയ രക്തത്തുള്ളികളുടെ ചുവപ്പോടു കൂടിക്കലർന്ന് ചുരന്നുവന്നു.

ആഹ്ലാദവതിയായ മാതാവ് നായ്ക്കുട്ടികളെ കുടഞ്ഞു കളഞ്ഞ് സാമോദം തന്റെ കുഞ്ഞിന്റെ വിശപ്പടക്കി. ഇപ്പോളവൻ രണ്ടു തവണ യാതനകളുടെ പുത്രനായിരിക്കുന്നു, അവളിൽ ജനിച്ചപ്പോഴും പോഷിപ്പിക്കപ്പെട്ടപ്പോഴും.

ആരകോംപുത്രിക്ക് ഒടുവിൽ അവളുടെ സിരകൾ വരളുന്നതായി തോന്നി. മാത്രമല്ല ചുണ്ടിലെ യാതനയുടെ കയ്പ്പ് ഒരു പക്ഷേ അവൾക്കു ശക്തിയേകുമായിരുന്ന ഭക്ഷണത്തേയും തിരസ്കരിച്ചു. അവളുടെ സുന്ദരാനനത്തിലെ പുഞ്ചിരിയേയും രുചിയേയും പരിദേവനങ്ങളും നെടുവീർപ്പുകളും വരട്ടിക്കളഞ്ഞു.

## അദ്ധ്യായം 32

സൂര്യൻ ചതുപ്പിൽ താണു പോയി.

കാട്ടിൽ നിന്നോടി വന്ന ഴപ്പി കുടിരത്തിന്റെ വാതിൽക്കലേക്കോടിയെത്തി.

മകനെ മടിയിലിരുത്തി വെയിലേറ്റിരുന്ന ഈരാസേമയ്ക്കു തന്റെ ശരീരം തണുത്തു വിറയ്ക്കുന്നതായി തോന്നി. ഭർത്താവിന്റെ വിശ്വസ്തദൂതനായ മൃഗത്തെ കണ്ട് അവളുടെ ഹൃദയത്തിൽ പ്രതീക്ഷ പുനർജ്ജനിച്ചു. തന്റെ യജമാനനായ യോദ്ധാവിനെ കാണാനായി എഴുന്നേൽക്കാൻ അവൾ ആഗ്രഹിച്ചെങ്കിലും അവളുടെ ഇച്ഛയെ അനുസരിക്കാൻ ദുർബ്ബലമായ കൈകാലുകൾ വിസമ്മതിച്ചു.

ഒരു തുണിലേക്കവൾ മയങ്ങി വീണു. ഴപ്പി അവളുടെ കൈകൾ നക്കുകയും ആനന്ദത്തിന്റെ ചെറു കുരകളാലും ചാടിക്കളികളാലും കുഞ്ഞിനെ ചിരിപ്പിക്കാൻ ശ്രമിക്കുകയും ചെയ്തു. ചിലപ്പോളെല്ലാം അത് തന്റെ യജമാനനെ വിളിക്കാൻ കാടരികുകളിലേക്കോടി കുരയ്ക്കുകയും, പിന്നെ അമ്മയും കുഞ്ഞുമൊത്തു കളിക്കാൻ കൂടാരത്തിലേക്കു മടങ്ങുകയും ചെയ്തു.

അപ്പോൾ മാർചിം തൌവാപേയിലെ മഞ്ഞമേടുകളിലേക്കു പ്രവേശിച്ചിരുന്നു. ഒരിക്കലും പിരിയാത്ത അവന്റെ സഹോദരൻ പോചി അവനരികിൽ നടന്നു.

അവൻ ജാകാരേകങ്ഗ കടപ്പുറം വിട്ടിട്ട് എട്ടു ചന്ദ്രന്മാർ കടന്നു പോയിരുന്നു. തത്തകളുടെ ഉൾക്കടലിൽ വച്ച് ഗ്വാരസ്യാബരെ തോല്പിച്ച ശേഷം തുപ്പിനമ്പരുടെ കാടൻ സഖ്യകക്ഷികൾ വസിച്ചിരുന്ന മെയാരിം പുഴമ്പള്ളങ്ങളിലേക്ക് മാർഗ്ഗവാസി യോദ്ധാവ് പോയിരുന്നു.

പോചിയും അവന്റെ യോദ്ധാക്കളും അവനു തുണ പോയി. താനചിങ്ഗ പർവ്വതത്തിൽ നിന്ന് ഉത്ഭവിച്ച് മുക്കുവർ പിയാവു മത്സ്യം പിടിക്കുന്ന എക്കൽത്തടങ്ങളെ കുളിപ്പിച്ച് ഒഴുകുന്ന കടലിന്റെ കയ്യും കടന്ന് ഒടുവിലവർ മെയാരിം പള്ളങ്ങളും കാടന്മാരായ തപ്പുയികളുടെ ഗ്രാമവും കണ്ടു.

സൂര്യമുടിക്കാരുടെ വർഗ്ഗം തുപ്പിനമ്പരുടെ സൌഹൃദം കൂടുതൽ കൂടുതൽ നേടുകയും വെള്ള യോദ്ധാക്കളുടെ എണ്ണം പെരുകി വരികയും അവർ ദ്വീപിനുള്ളിൽ ഇടിമിന്നിക്കുവാനുതകുന്ന ഇതവോക എന്ന കൽക്കോട്ട പണിയുകയും ചെയ്തിരുന്നു.

ആഗ്രഹിച്ചതു നേടിക്കണ്ട മാർചിം പോരൻഗാബയിലെ സമതലങ്ങളിലേക്കു തിരിയുകയും അങ്ങോട്ടു പ്രയാണം ആരംഭിക്കുകയും ചെയ്തു. ഒടുവിൽ മോകോരീബി മണപ്പുറത്തു തിരയടിക്കുന്ന പരുക്കൻ ശബ്ദം അവനു കേൾക്കാനുമായി; കടൽത്തിരയുടെ ശ്വാസം അവന്റെ കവിളിൽ വീശാനും തുടങ്ങി.

കുടീരമടുക്കുന്തോറും അവന്റെ പാദങ്ങൾ മന്ദവും ഭാരമാർന്നതുമായി. അകത്തു പ്രവേശിച്ചാൽ ഭാര്യയുടെ വിഷാദഭരിതവും മുറിവേറ്റതുമായ കണ്ണുകൾ ആത്മാവിൽ തുളച്ചുകയറി അവനെ വേദനിപ്പിക്കുമോ എന്നോർത്ത് അവൻ വരാൻ ഭയപ്പെടുന്നു.

അവന്റെ വരണ്ട ചുണ്ടുകളിൽ നിന്ന് വാക്കുകൾ വരാതായിട്ട് ഏറെക്കാലമായിരിക്കുന്നു. അവന്റെ സുഹൃത്ത് ആ നിശബ്ദതയെ മാനിക്കുന്നുണ്ടെന്ന് അവനു നന്നായി മനസ്സിലാകുന്നുമുണ്ട്. അഗാധതയിലെ ഇരുണ്ട ഇടങ്ങളിലൂടെ കടന്നു പോകുന്ന പുഴയുടെ നിശബ്ദതയാണത്.

രണ്ടു യോദ്ധാക്കളും പുഴമ്പള്ളത്തിൽ എത്തിയപ്പോൾ തന്നെ അവരെ വിളിക്കുന്ന നായുടെ കുരയും ആരത്തത്തയുടെ വിലാപവും കേട്ടു. ഒരു കുറ്റിക്കാടു മാത്രം മറവുള്ള വിധം അവർ കുടീരത്തിനു ഏറെ അടുത്തെത്തി കഴിഞ്ഞിരുന്നു. വൈദ്യുത ആരലായ പോരാകേയയെപ്പോലെ കുതിക്കുന്ന തന്റെ ഹൃദയത്തെ നിയന്ത്രിക്കാൻ മാർഗ്ഗവാസി നടപ്പു നിറുത്തി നെഞ്ചിൽ കയ്യമർത്തി.

“ഴപ്പിയുടെ കുരയിൽ സന്തോഷമുണ്ട്,” മുഖ്യൻ പറഞ്ഞു.

“നാം വന്നതിന്റെ സന്തോഷമാണത്. ജാന്ദയ്യയുടെ സ്വരത്തിൽ വിഷാദമാണ്. ഇവിടെ ഇല്ലാതെയിരുന്ന യോദ്ധാവിനു ഏകയായിരുന്ന ഭാര്യ സമാധാനം കൊടുക്കുമോ, അതോ കാത്തിരിപ്പ് അവളുടെ വയറ്റിലെ പ്രേമഫലത്തെ കൊന്നിരിക്കുമോ?”

ഇടറുന്ന പാദങ്ങളുമായി മാർഗ്ഗവാസി മുന്നോട്ടു നീങ്ങി. കുടീരവാതിൽക്കൽ ഈരാസേമ മകനെ മടിയിലിരുത്തി നായുമായി കളിക്കുന്നത് മരക്കൊമ്പുകൾക്കിടയിലൂടെ

പെട്ടെന്നവന്റെ കണ്ണുകൾ കണ്ടു. ഒരൊറ്റ കുതിപ്പിനു ഹൃദയം അവനെ അവിടെ എത്തിക്കുകയും ആത്മാവിന്റെ ഓരോ അണുവും ചുണ്ടിലോടിയെത്തി വിസ്പോടനം ചെയ്യിക്കുകയും ചെയ്തു.

"ഈരാസേമ!"

പ്രിയങ്കരമായ ആ ശബ്ദം കേട്ട് വിഷാദവതിയും മാതാവുമായ ആ പത്നി തന്റെ കണ്ണുകൾ തുറന്നു നോക്കി. വളരെ പ്രയാസപ്പെട്ട് അവൾ തന്റെ മകനെ കൈകളിലുയർത്തി അവന്റെ പിതാവിനു സമ്മാനിച്ചു. മാർചിം അവനെ സ്നേഹനിർവൃതിയോടെ നോക്കി.

"അങ്ങയുടെ രക്തത്തിൽ പിറന്ന മകനെ സ്വീകരിച്ചാലും. സമയത്തിനു തന്നെ അങ്ങെത്തി. നന്ദികെട്ട എന്റെ മുലകളിലിനിയും അവനു നൽകാൻ ഒന്നുമില്ല."

തന്റെ മകനെ അവന്റെ പിതാവിന്റെ കൈകളിൽ വച്ചു കൊടുത്ത് ദുഃഖിതയായ ആ മാതാവ് കിഴങ്ങോടെ മറിഞ്ഞു വീഴുന്ന ഴെചിക ചെടി പോലെ മയങ്ങിവീണു. ആ സുന്ദരതനുവിനെ വേദന എത്ര ക്ഷയിപ്പിച്ചു കളഞ്ഞു എന്ന് അപ്പോൾ അവളുടെ ഭർത്താവ് കണ്ടു; എങ്കിലും വാടിയ മനാകപ്പൂവിലെ സുഗന്ധം പോലെ അപ്പോഴും അതിൽ സൌന്ദര്യമുണ്ടായിരുന്നു.

മാർചിമിന്റെ കൈകൾ കഷ്ടപ്പെട്ട് കിടത്തിയ തൂക്കുമഞ്ചത്തിൽ നിന്നും ഈരാസേമ പിന്നെ എഴുന്നേറ്റില്ല. പിതാവിന്റെ ആനന്ദത്തോടെ പ്രേമം പുനർജ്ജനിച്ച ഭർത്താവ് തന്റെ ആത്മാവിനെ ആനന്ദത്താൽ നിറച്ച ലാളനകളാൽ അവളെ മൂടിയെങ്കിലും അവയ്ക്കവളെ ജീവിതത്തിലേക്കു മടക്കി കൊണ്ടു വരാനായില്ല. പൂവിതൾ അടർന്നു പോയി കഴിഞ്ഞിരുന്നു.

"അങ്ങു സ്നേഹിച്ച തെങ്ങിൻ കടയ്ക്കൽ അങ്ങയുടെ ഭാര്യയുടെ ദേഹം അടക്കപ്പെടട്ടെ. കടൽക്കാറ്റ് പട്ടകളിലടിക്കുമ്പോൾ അവളുടെ മുടിയിഴകളിലൂടെ അങ്ങയുടെ ശബ്ദം സംസാരിക്കുകയാണെന്നു ഈരാസേമ കരുതിക്കൊള്ളട്ടെ."

അധരങ്ങൾ എന്നേക്കും നിശബ്ദമായി, ഇരുളുന്ന കണ്ണുകളിലെ അവസാന തിളക്കവും മിന്നിപ്പോയി.

പോചി തന്റെ സഹോദരനു അവന്റെ കഠിനവേദനയിൽ ആലംബമായി. ചിതലുകൾ തുളച്ച കാതലുള്ള ഉബിരാത്ത മരത്തടിയെ ശക്തമായ വെന്ദാവൽ ചുഴലിക്കാറ്റിൽ കാക്കുന്ന മല പോലെ നിർഭാഗ്യകാലത്ത് ഒരു യഥാർത്ഥ സുഹൃത്ത് എത്ര വിലപ്പെട്ടവനാണെന്നു മാർചിമിനു അനുഭവപ്പെട്ടു.

സുഗന്ധമരപ്പശകളാൽ നനച്ച ഈരാസേമയുടെ ശരീരം കമുസിമിൽ സ്വീകരിക്കപ്പെട്ട് പുഴവക്കിലുള്ള തെങ്ങിൻ കടയ്ക്കൽ മറവു ചെയ്തു. ദുഃഖത്തിന്റെ ഇലകളെ സൂചിപ്പിക്കുന്ന മൂർത്തയുടെ ഒരു ശിഖരമൊടിച്ച് മാർചിം തന്റെ ഭാര്യയുടെ കുഴിമാടത്തിൽ വച്ചു.

തെങ്ങോലത്തുഞ്ചത്തിരുന്ന ജാന്ദയ്യ വിഷാദത്തോടെ ആവർത്തിച്ചു.

"ഈരാസേമ!"

അന്നുമുതൽ ഉപേക്ഷിക്കപ്പെട്ട ആ കുടിലിനരികിലൂടെ കടന്നു പോകുന്ന പീചിഗവാര യോദ്ധാക്കൾ കിളിക്കൂട്ടുകാരിയുടെ സങ്കടത്തോടെയുള്ള കരച്ചിൽ മുഴങ്ങുന്നതു കേൾക്കുമ്പോൾ ജാന്ദയ്യ പാടുന്ന ആ തെങ്ങിൽ നിന്നകന്ന് വിഷാദം നിറഞ്ഞ ആത്മാവുമായി നടന്നകലും.

അങ്ങനെയൊരുനാൾ ആ തെങ്ങു വളർന്നു നിന്നതിനരികിലുള്ള പുഴയും പുഴയൊഴുകുന്ന പുൽമേടുകളും ആര പാടുന്നിടം എന്നർത്ഥമുള്ള സിയേരാ എന്നു വിളിക്കപ്പെട്ടു.

## അദ്ധ്യായം 33

തകർന്ന കെട്ടുവള്ളത്തിൽ മകനേയും വിശ്വസ്തനായ നായയേയും കൊണ്ട് സിയേരായുടെ തീരങ്ങൾ വിട്ട് മാർചിം പോയിട്ട് കശുമാവുകൾ നാലുവട്ടം പൂത്തു. തന്റെ സുഹൃത്തും യജമാനത്തിയുമായവൾ വിശ്രമിക്കുന്ന നാടു വിട്ട് ജാന്ദയ്യ മറ്റെങ്ങും പോകാൻ ആഗ്രഹിച്ചില്ല.

ഇപ്പോഴും തൊട്ടിലിൽ കിടക്കുന്ന ആദ്യ സിയേരാക്കാരൻ മാതൃദേശത്തിലെ മണ്ണുപേക്ഷിച്ച് എങ്ങോ കുടിയേറിയിരിക്കുകയാണ്. അതിലൊരു വർഗ്ഗത്തിന്റെ വിധിവിഹിതമുണ്ടോ?

പോചി തന്റെ യോദ്ധാക്കളുമായി പുഴമ്പള്ളത്തു കാത്തുനിന്നു. മാർഗ്ഗവാസി അവനോടു തിരികെ വരാമെന്നു വാഗ്ദാനം ചെയ്തിരുന്നു. ഓരോ പ്രഭാതത്തിലും മണൽക്കുന്നു കയറുന്ന അവൻ ചക്രവാളത്തെ വെളുപ്പിച്ച് സുഹൃത്തുക്കളുടെ വല്ല കപ്പലും വരുന്നുണ്ടോ എന്നു നോക്കി കടലിലേക്കു കണ്ണുനട്ടിരിക്കും.

ഒരിക്കൽ തന്റെ ആഹ്ലാദമായിരുന്ന നാട്ടിലേക്കു മാർചിം മടങ്ങിയെത്തുക തന്നെ ചെയ്തു, പക്ഷേ ഇപ്പോളത് കയ്ക്കുന്ന ഗൃഹാതുരതയാണ്. വെള്ളമണലിന്റെ ചൂട് പാദങ്ങളറിഞ്ഞപ്പോൾ ശരീരമെങ്ങും ത്രുവിയ അഗ്നിജ്വാല അവന്റെ ഹൃദയം വേവിച്ചു, കത്തുന്ന ഓർമ്മകളുടെ തീയായിരുന്നു അത്.

അവന്റെ ഭാര്യ നിദ്രകൊള്ളുന്ന മണ്ണിൽ സ്പർശിച്ചപ്പോളേ ആ തീയണഞ്ഞുള്ളൂ. കാരണം ആ നിമിഷം കൊടും ചൂടിൽ വീഴുന്ന ജതൈ തടിയെപ്പോലെ അവന്റെ ഹൃദയം വഴിഞ്ഞൊഴുകി, കണ്ണീർമഴകൊണ്ട് കഴുകി അവൻ വേദനകളിൽ നിന്നെല്ലാം മോചിതനായി.

വെള്ളമുഖ്യനെ അവന്റെ വർഗ്ഗത്തിൽ പെട്ട അനേകം യോദ്ധാക്കൾ അനുഗമനം ചെയ്തു, അവനോടൊത്ത് മാർഗ്ഗവാസികളുടെ മൈരി എന്ന നഗരം സ്ഥാപിക്കുകയും ചെയ്തു. വനത്തിൽ കുരിശു നാട്ടാൻ കറുപ്പു ളോഹ ധരിച്ച അവന്റെ മതത്തിൽ പെട്ട ഒരു പുരോഹിതനും വന്നിരുന്നു.

ആ വിശുദ്ധ മരക്ഷണത്തിന്റെ മുമ്പിൽ ആദ്യം മുട്ടു കുത്തിയത് പോചിയായിരുന്നു. തന്റെ വെള്ള സഹോദരനിൽ നിന്നും അകലുന്നതിലധികം അവനെ മറ്റൊന്നും പ്രയാസപ്പെടുത്തുമായിരുന്നില്ല. അതിനാൽ ഒരേ ഹൃദയമുള്ള അവർക്ക് ഒരേ ദൈവം തന്നെ മതിയെന്ന് അവൻ തീരുമാനിച്ചു.

ആ ദിവസത്തെ പുണ്യവാളന്റേയും താൻ സേവിക്കാനിരിക്കുന്ന രാജാവിന്റേയും പേരുകളും, അവ കൂടാതെ തന്റെ തന്നെ നാമധേയം തന്റെ പുതിയ യുവ സഹോദരന്മാരുടെ ഭാഷയിൽ പരിഭാഷപ്പെടുത്തിയതും ചേർത്ത ഒരു ജ്ഞാനസ്നാനപ്പേരാണ് പോചിക്കു ലഭിച്ചത്. അവന്റെ പ്രശസ്തി വർദ്ധിച്ചുവന്നു, ഇന്നും അവനാദ്യം വെട്ടം കണ്ട മണ്ണിന്റെ അഭിമാനമാണവൻ.

സിയേരായുടെ തീരത്തെ പുഴമ്പള്ളങ്ങളിൽ മാർചിം സ്ഥാപിച്ച മൈരി എന്ന നഗരം അഭിവൃദ്ധി പ്രാപിച്ചു. യഥാർത്ഥ ദൈവത്തിന്റെ വചനം കാനനങ്ങളിൽ മുള പൊട്ടി. മരക്ക ചിലമ്പിയ താഴ്വാരങ്ങളിൽ വിശുദ്ധമായ ഓട്ടുമണി മുഴങ്ങി.

തന്റെ വെള്ള സുഹൃത്തിനരികിൽ വസിക്കാനായി ജാകൌന പോരൻഗാബയിലെ മേട്ടുകളിൽ താമസമാക്കി. കമാരോ എന്ന കൊഞ്ച് (പോചി) തന്റെ യോദ്ധാക്കളുടെ താബഗ്രാമം മോസേജാനയുടെ പള്ളങ്ങളിൽ ഉറപ്പിച്ചു. പിന്നീട് ആൽബ്യുകെർക്കി എന്ന വെള്ളയോദ്ധാക്കളുടെ മഹാമുഖ്യൻ വന്നപ്പോൾ ഭയങ്കരന്മാരായ തുപ്പിനമ്പന്മാരെ ശിക്ഷിക്കുവാനും വെള്ളത്തപ്പൂയികളെ നാടുകടത്താനുമായി മാർചിമും കമാരോവും മെയാരിം പള്ളങ്ങളിലേക്കു പോയി.

താൻ ആമോദവാനായിരുന്ന തീരങ്ങളും സുന്ദരിയായ തബജാരകന്യകയുമൊത്ത് ഉറങ്ങിയ പച്ചത്തഴപ്പിൻ തണലുകളും വീണ്ടുമോർക്കുമ്പോൾ ഈരാസേമയുടെ ഭർത്താവ് എപ്പോളും വികാരാധീനനാകും.

പഴയതെല്ലാം ഓർമ്മിക്കാനും തന്റെ ഹൃദയത്തിലെ കയ്ക്കുന്ന ഗൃഹാതുരതയെ ആശ്വസിപ്പിക്കാനും അവൻ പലപ്പോളും ആ പഞ്ചാരമണപ്പുറങ്ങളിലിരിക്കും.

തെങ്ങിൻ തുഞ്ചത്തിരുന്ന് ഇപ്പോളും ജാന്ദയ്യക്കിളികൾ പാടുമെങ്കിലും ഈരാസേമയുടെ മധുരനാമം അവയിപ്പോൾ ആവർത്തിക്കാറില്ല.

ഈ ഭൂമിയിലെല്ലാം കടന്നുപോകും!

**ശുഭം**

